ലക്കം 3 പുസ്തകം 49
1994 ഏപ്രിൽ

MALANKARA SABHA
Devalokam
Kottayam-686038
Kerala, S India
Phone: 578234
578499

# മലങ്കരസഭ

മാസിക

ലക്കം 4

പുസ്തകം 49

ഏപ്രിൽ 1994



PATRON SAINT

പത്രാധിപക്കുറിപ്പ്:

# മാധ്യമ വിപ്ളവം വഴിപിഴയ്ക്കുന്നുവോ?

## ഈസ്ററർ നൽകുന്ന വീണ്ടുവിചാരം

**ഫാ. ഡോ. ജേക്കബ് കുര്യൻ**

ഇരുപത്തൊന്നാം നൂററാണ്ടിന്റെ ഒരു പ്രധാന പ്രത്യേകത മാധ്യമങ്ങളുടെ മേഖലയിൽ ഉണ്ടാകുന്ന വിപ്ളവാത്മകമായ മാററമായിരിക്കും. അത് ഇരുപതാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽതന്നെ ആരംഭിച്ചുകഴിഞ്ഞു. വാർത്താവിനിമയ രംഗത്തുണ്ടായിട്ടുള്ള മാററത്തിന്റെ സദ്ഫലങ്ങൾ നാം അനുഭവിച്ചുകൊണ്ടിരിക്കുന്നു. നിമിഷനേരംകൊണ്ട് നമ്മുടെ ഗ്രാമവും ലോകത്തിന്റെ ഏതു കോണുമായി ബന്ധപ്പെടാൻ കഴിയുന്നു. ദിനപ്പത്രങ്ങൾ, ലോകരാജ്യങ്ങളിലെ അതിനൂതന രാഷ്ട്രീയ സാമൂഹ്യ സാമ്പത്തിക വൃത്താന്തങ്ങൾ വിശദമായും ചൂടോടെയും ചർച്ച ചെയ്യുന്നു. ഉപഗ്രഹ ചാനലുകളും മററുപാധികളും മുഖേന ഒരിടത്തിരുന്നുതന്നെ വിവിധ അന്തർദ്ദേശീയ കോൺഫ്രൻസുകളിൽ പങ്കെടുക്കുവാൻ സാധിക്കുന്നു. മുഖാമുഖം കണ്ടുകൊണ്ട് വിവിധ രാജ്യങ്ങളിൽനിന്നു സംഭാഷണം നിർവഹിക്കുവാൻ കഴിയുന്നു. ഇങ്ങനെയെത്രയെത്ര സൗകര്യങ്ങൾ.

ഈ സൗകര്യങ്ങൾ വാണിജ്യവത്ക്കരിക്കപ്പെട്ടതിനാലും, ലോകരാഷ്ട്രീയചേരിതിരിവുകൾക്ക് വിധേയമായിക്കൊണ്ടിരിക്കുന്നതിനാലും, ഇന്ത്യയെപ്പോലുള്ള വികസ്വരരാഷ്ട്രങ്ങൾ സമാനതാല്പര്യമുള്ള രാഷ്ട്രങ്ങളുമായി ചേർന്ന് സമാന്തര മാധ്യമവേദികൾക്ക് രൂപം നൽകിക്കഴിഞ്ഞു. എങ്കിലും ലാഭക്കൊതിയും

രാഷ്ട്രീയതാല്പര്യങ്ങളും ലോകത്തിലെ മുഴുവൻ മാധ്യമമേഖലയെ കീഴ്പ്പെടുത്തിക്കഴിഞ്ഞു എന്നതാണ് വസ്തുത. വൻകിട കുത്തകക്കാർ ഉണ്ടാക്കുന്ന വസ്തുക്കൾ ആളുകളെക്കൊണ്ട് വാങ്ങിപ്പിക്കുവാനും (ആളുകളുടെ ആവശ്യം അറിഞ്ഞുള്ള വസ്തുക്കൾ ഉണ്ടാക്കേണ്ടതിനു പകരം), സ്വന്തം താല്പര്യങ്ങൾക്കനുസൃതമായ വാർത്തകൾ സൃഷ്ടിക്കുവാനും (വസ്തുതകളെ സത്യസന്ധമായി റിപ്പോർട്ടു ചെയ്യേണ്ടതിനു പകരം) മാധ്യമമേഖല ദുരുപയോഗപ്പെട്ടുകൊണ്ടിരിക്കുന്നു.

ഈ ദുഷിപ്പിന് പ്രാദേശിക തലത്തിലും അതിനേറതായ അവതാരങ്ങൾ ഉണ്ടാകുന്നുവെന്നതാണ് കൂടുതൽ അപകടകരമായി തോന്നുന്നത്. ഈ അപകടകരമായ പ്രവണതയെക്കുറിച്ച് ചില വിശദീകരണങ്ങൾമാത്രം കൊടുക്കുന്നു.

1. ആരെയും രക്ഷകരാക്കുവാനോ തേജോവധം ചെയ്‌വാനോ സാധിക്കുന്ന തരത്തിൽ മാധ്യമങ്ങൾ സർവ്വാധിപത്യം തെളിയിച്ചുകൊണ്ടിരിക്കുന്നു. അഴിമതിക്കും അധർമ്മത്തിനുമെതിരെയുള്ള ധർമ്മനിർവ്വഹണം എന്നതിലുപരി വ്യക്തമായ (ചിലപ്പോൾ വ്യക്തി) താല്പര്യങ്ങളെ മുൻനിർത്തിയുള്ള പ്രസ്ഥാനമായി മാധ്യമമേഖല അധ:പതിക്കുന്നു.
2. വാർത്താപ്രാധാന്യത്തിന്റെ അളവുകോൽ, 'കുററവും' 'ലൈംഗികത'യും ആയി മാറിക്കൊണ്ടിരിക്കുന്നു. ശ്രദ്ധേയമായ ഒരു കൊലപാതകം ചെയ്താൽ എല്ലാ എഡിഷനുകളിലും ഒന്നാം പേജിൽ പടവും വാർത്തയും വരും. ലൈംഗീക ഭാവങ്ങളും ചിത്രങ്ങളും വാർത്തകളും ഇതുപോലെതന്നെ. സമൂഹരൂപാന്തരത്തിനുവേണ്ടി നടത്തുന്ന കർമ്മപരിപാടികളും, പ്രവാചകത്വം തെളിയിക്കുന്ന വ്യക്തിചിത്രങ്ങളും, ഏതെങ്കിലും മൂലയിൽ ചേർക്കപ്പെടുന്നു.
3. മാധ്യമങ്ങളുടെ ചുമതലക്കാരെ പ്രീതിപ്പെടുത്തിയാൽ, സിനിമയ്ക്കും, നാടകത്തിനും, ബിസിനസിനും വാർത്താരൂപത്തിൽ പരസ്യം ലഭിക്കും. പതിനായിരങ്ങൾ ചെലവുചെയ്തിടുന്ന പരസ്യത്തെക്കാൾ ഇത് ഫലപ്രദമാകുന്നു. ഒരു സംവാദത്തിന്റെ പരിവേഷം കൊടുത്താൽ മതി വാർത്ത ഒന്നാന്തരം പരസ്യമാകുന്നു. വിനീത വിധേയൻ ആരെന്ന് ജനം കണ്ടെത്തിക്കൊള്ളും.
4. പത്രസമ്മേളനം എന്ന ചടങ്ങിന് 'സാദാ'രീതിയും സ്പെഷ്യൽ' രീതിയും അംഗീകരിക്കപ്പെട്ടിരിക്കുന്നു. സാദാരീതിയുടെ ഫലം ഒരു കുറിപ്പ്. സ്പെഷലിന്റെ ഫലം, 'വെണ്ടയ്ക്കാ' അക്ഷരത്തിൽ കോളങ്ങളുടെ കോളിളക്കം.

ഈ പ്രവർത്തന മാധ്യമമേഖല മുഴുവൻ ബാധിച്ചുവെന്നയർത്ഥത്തിലല്ല ഇതെഴുതുന്നത്. ചിലയിടങ്ങളിലൊക്കെ ഈ രോഗത്തിന്റെ ലക്ഷണങ്ങൾ ഉണ്ടെന്നു സൂചിപ്പിക്കുവാനും, അക്ഷരങ്ങൾക്കു പിന്നിലെ ധാർമ്മികസാക്ഷരത മാനവസമൂഹത്തിന്റെ അവകാശമാണെന്ന് പ്രഖ്യാപിക്കുവാനും സമയമായിരിക്കുന്നു.

ഈസ്ററർ ഒരു വലിയ പ്രഘോഷണവിപ്ളവം ഉത്ഘാടനംചെയ്തു. യേശു സത്യമായി ഉയിർത്തെഴുന്നേററുവെന്ന് ശിഷ്യർ ലോകത്തിന്റെ അററങ്ങളോളവും പ്രഖ്യാപിച്ചു. ആ പ്രഖ്യാപനത്തിന്റെ 'മാധ്യമങ്ങൾ' ആത്മീയസാക്ഷരത കൈവന്ന വ്യക്തികളായിരുന്നു. വ്യക്തികളെയും വസ്തുവത്ക്കരിക്കുന്ന മാധ്യമങ്ങളുടെ ലോകത്ത്, ഈസ്ററർ പുരോഗമനാത്മകവും ക്രിയാത്മകവുമായ വെല്ലുവിളിയാണ്. അനുഭവങ്ങളുടെ ആധികാരികതയുള്ള മാധ്യമവിപ്ളവവും, താല്പര്യങ്ങളുടെ അതിപ്രസരമുള്ള മാധ്യമവിപ്ളവവും തമ്മിൽ മാററുരയ്ക്കുന്ന സംഭവമാണ് ഈസ്ററർ. ★

## ഇതളുകളിൽ

# ഉദ്യാനനഗറിൽ സുവർണ്ണജൂബിലി

ബാംഗ്ലൂർ: മലങ്കര ഓർത്തഡോക്സ് സഭ ബാംഗ്ലൂരിൽ ഇദംപ്രഥമമായി ഒരു ഇടവകയ്ക്ക് രൂപം നൽകി വി. കുർബാന ആരംഭിച്ചതിന്റെ 50–ാം വാർഷിക ആഘോഷ പരിപാടി ഈ വരുന്ന മെയ്മാസത്തിൽ സെന്റ് ഗ്രീഗോറിയോസ് പള്ളിയുടെ മുഖ്യ മേൽനോട്ടത്തിൽ നടത്തുവാൻ വേണ്ടതായ ഒരുക്കം ആരംഭിച്ചുകഴിഞ്ഞു. 1943–ൽ ബാംഗ്ലൂരിൽ വന്നു പാർത്തിരുന്ന ഏതാനും മലങ്കര സുറിയാനി ക്രിസ്ത്യാനികളുടെ ആത്മീയ ആവശ്യങ്ങൾ നിറവേററുന്നതിനായി, ശ്രീ. കെ.എം. ഈപ്പന്റെ മുഖ്യപരിശ്രമത്താൽ മോടിശ്ശേരിയിൽ ഫാ. മാത്യൂസ് ആരംഭിച്ച വി. കുർബാനയും, ഇടവകരൂപീകരണവും, ഇന്ന് ബാംഗ്ലൂരിന്റെ വിവിധ ഭാഗങ്ങളിൽ വന്നുപാർക്കുന്ന ഏകദേശം പതിനായിരത്തിലധികം വരുന്ന മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളുടെ ആത്മികആവശ്യങ്ങൾ നിറവേററുന്നതിനുള്ള പത്തോളം ദേവാലയങ്ങൾ പ്രതിഷ്ഠിക്കുവാൻ ഇടയായി.

പരിശുദ്ധ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ആരംഭിക്കുന്ന ജൂബിലി പരിപാടികൾക്ക് റവ. ഡോ: വി. സി. ശാമുവേൽ, പ്രസിഡന്റായും, റവ: ഫാ: എബ്രഹാം മാരാട്ട്, വൈസ് പ്രസിഡന്റായും മിസ്ററർ എം. എസ്. ജോർജ്, കൺവീനറായും, അൻപതോളം സഭാംഗങ്ങളും ഉൾപ്പെട്ട ജൂബിലി ആഘോഷക്കമ്മററി, കർമ്മപരിപാടികൾ ആരംഭിച്ചുകഴിഞ്ഞു.

സെന്റ് ഗ്രീഗോറിയോസ് പള്ളിഅങ്കണത്തിൽ നടത്തുന്ന ജൂബിലി ആഘോഷ പരിപാടിയിൽ പരിശുദ്ധ കാതോലിക്കാബാവാ — ബസോലിയോസ് മാർത്തോമ്മ മാത്യുസ് ദ്വിതീയൻ, മദ്രാസ് മെത്രാപ്പോലീത്താ — സക്കറിയാസ് മാർ ദീവന്ന്യാസോസ്, ബഹു: മഹാരാഷ്ട്രഗവർണ്ണർ, ഡോ: പി. സി. അലക്സാണ്ടർ, ബഹു: കേന്ദ്രഭക്ഷ്യവകുപ്പുമന്ത്രി എ. കെ. ആന്റണി, ബഹു: കർണ്ണാടക മുഖ്യമന്ത്രി വീരപ്പമൊയ്‌ലി, ബഹു: കേരള ധനകാര്യവകുപ്പു മന്ത്രി ഉമ്മൻചാണ്ടി, മററ് സഹോദര സഭകളിൽനിന്നുള്ള പ്രതിനിധികൾ എന്നിവർ പങ്കെടുക്കുന്നതാണ്.

സുവർണ്ണജൂബിലി സ്മാരകം ആയി ബാംഗ്ലൂരിലെ മാർത്തഹള്ളി പ്രദേശത്ത് ഒരു ദേവാലയം ഓർത്തഡോക്സ് സഭാംഗങ്ങൾക്കായി കൂദാശ ചെയ്ത് സമർപ്പിക്കുന്നതും റവ: ഡോ: വി. ഡി. ശാമുവേൽ രചിച്ച ബാംഗ്ലൂരിലെ ഓർത്തഡോക്സ് സഭയുടെ 50 വർഷത്തെ വളർച്ചയും ചരിത്രവും അടങ്ങുന്ന ഒരു പുസ്തകം പ്രകാശനം ചെയ്യുന്നതുമായിരിക്കും.

—o—

# 88-ാം ജന്മദിനം

വിശ്രമജീവിതം നയിക്കുന്ന പ: ബസ്സേലിയോസ് (മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ 38–ാം ജന്മദിനം (മാർച്ച് 27) ഈ വർഷം വിശുദ്ധവാരത്തിൽ വന്നതിനാൽ ജന്മദിനാഘോഷങ്ങൾ 26–ാം തീയതി നടത്തപ്പെട്ടു.

26–ാം തീയതി ശനിയാഴ്ചരാവിലെ ദേവലോകം അരമന ചാപ്പലിൽ വലിയബാവായുടെ സാന്നിദ്ധ്യത്തിൽ പ: ബസ്സേലിയോസ് മാത്യൂസ് ദ്വിതീയൻ ബാവാ വി. കുർബാന അർപ്പിക്കുകയും സ്തോത്രപ്രാർത്ഥനകൾ നടത്തുകയും ചെയ്തു. തുടർന്ന് ദ്വിതീയൻ ബാവായുടെ അദ്ധ്യക്ഷതയിൽ അനുമോദനയോഗം ചേർന്ന് മംഗളങ്ങൾ നേർന്ന് ഹാരാർപ്പണം നടത്തുകയും തുടർന്ന് കെ. സി. തോമസ് വട്ടക്കുന്നേൽ അനുമോദന പ്രസംഗം ചെയ്തു. അൽമായ ട്രസ്ററി പി. സി. ഏബ്രഹാം, മുൻസിപ്പൽ ചെയർമാൻ പി. സി. ചെറിയാൻ എന്നിവരും ആശംസകളർപ്പിച്ച് പ്രസംഗിക്കുകയും ബാവായെ ഹാരാർപ്പണം നടത്തുകയും ചെയ്തു. വട്ടക്കുന്നേൽ പുളിക്കൽ പി. സി. കുര്യന്റെ പുത്രൻ പി. കെ. തോമസ് പ്ല: ബാവായെ ഹാരമണിയിച്ചു. ബാവാ തിരുമേനിതന്നെ മുറിച്ച ജന്മദിനകേക്ക് സദസ്യർക്കെല്ലാം നല്കപ്പെട്ടു. പ: മാത്യൂസ് ദ്വിതീയൻ തിരുമേനിയുടെ ആശീർവാദത്തോടുകൂടി ചടങ്ങുകൾ സമാപിച്ചു.

27–ാം തീയതി വട്ടക്കുന്നേൽ കുടുംബാംഗങ്ങളും മററ് അനേകരും ബാവായെ സന്ദർശിച്ച് ആശംസകൾ അറിയിച്ചു. ★

## കാതോലിക്കാദിനപ്പിരിവ് 1993–'94

ഒരു തിരുത്ത്

1994–ലെ കാതോലിക്കാ ദിനപ്പിരിവിന്റെ കവറുകളോടൊന്നിച്ച് പ്രസിദ്ധീകരിച്ചിട്ടുള്ള ഫോറംഡറിൽ 8–ാം പേജിൽ 1–4–'93 മുതൽ 10–2–'94 വരെയുള്ള പിരിവ് കണക്കിൽ ബോംബെ മെത്രാസനത്തിൽ നിന്നുമുള്ള പിരിവ് വരവ് 2,23524 രൂപാ 6 പൈസാ എന്ന് തിരുത്തി വായിക്കേണ്ടതാണ്.

സെക്രട്ടറി

കാതോലിക്കേററ് ഓഫീസ്

# സഭാ പ്രസിദ്ധീകരണങ്ങൾ

## A. ആരാധന സംബന്ധമായവ

| | രൂ. | സ. |
|---|---|---|
| പാമ്പാക്കുട നമസ്കാരക്രമം (പ്ലാസ്റ്റിക് ബയന്റ്) | 32 | 00 |
| സ്ലീബാ കൃംതാ നമസ്കാരക്രമം & കുർബാനക്രമം (പ്രത്യേക ഗീതങ്ങൾ, കുമ്പസാരക്രമം, ദൈവമാതാവിനോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥന മുതലായവ ചേർന്നത്) | 20 | 00 |
| സ്ലീബാ കൃംതാ നമസ്കാരക്രമവും കുർബാനക്രമവും മാത്രം | 15 | 00 |
| നോമ്പിലെ പ്രൊമിയോൻ | 25 | 00 |
| ദുഃഖവെള്ളിയാഴ്ച ഗീതങ്ങൾ | 5 | 00 |
| ഹാശാഗീതങ്ങൾ | 3 | 00 |
| കുടുംബാരാധനക്രമം | 4 | 00 |
| വി. ദൈവമാതാവിന്റെ പെരുനാളിന്റെ പെങ്കീസാ പ്രാർത്ഥനക്രമം | 7 | 00 |
| പ. പരുമല തിരുമേനിയുടെ പെരുനാളിന്റെ പെങ്കീസാ പ്രാർത്ഥനക്രമം | 7 | 00 |
| നോമ്പുകളിലെ കുടുംബാരാധനക്രമം | 5 | 00 |
| കന്തീലാ കഹനൈത്താക്രമം (ഗദ്യം) | 15 | 00 |
| Childrens Hand Book of Common prayer (on printing) | | |
| Service Book of the Holy Qurbana | 15 | 00 |
| സുന്നഹദോസ് പരിഷ്കരിച്ച വേദവായനക്കുറിപ്പ് | 13 | 00 |
| പെരുന്നാൾ ശുശ്രൂഷക്രമം | 8 | 00 |
| വലിയനോമ്പിലെയും മൂന്നുനോമ്പിലെയും നമസ്കാരം—ഗീതങ്ങൾ | 15 | 00 |
| നിത്യപ്രാർത്ഥന (പാമ്പാക്കുട) | 6 | 00 |
| ഹാശാഗീതങ്ങളും ദുഃഖവെള്ളിയാഴ്ച നമസ്കാരവും | 8 | 00 |
| സന്ദർഭോചിത പ്രാർത്ഥനകൾ | 11 | 00 |
| വി. കുർബാന തക്സാ (on Printing) | 30 | 00 |
| കൂദാശക്രമങ്ങൾ | 30 | 00 |
| ആനീദാക്രമം | 60 | 00 |
| ആണ്ടുതക്സാ | 20 | 00 |
| സുറിയാനി സംഗീതം | 150 | 00 |
| ഏവൻഗേലിയോൻ | 40 | 00 |
| കന്തീലാ കഹനൈത്താ പദ്യം | | |

## B. ചരിത്രപുസ്തകങ്ങൾ

| | | |
|---|---|---|
| Truth Triumphs (Life and achievements of Vattasseril Mar Dionysius) | 20 | 00 |
| മലങ്കര നസ്രാണികൾ Vol: II | 35 | 00 |
| Christ The Universal Saviour | 20 | 00 |
| ചിത്രമെഴുത്ത് കെ. എം. വർഗീസിന്റെ തച്ചിൽ മാത്തുത്തരകന്റെ തങ്കകൊമ്പൻ | 5 | 00 |
| വലിയ മാർ ദിവന്നാസ്യോസും തരണനല്ലൂർ നമ്പൂതിരിപ്പാടും | 5 | 00 |
| 5–ാം മാർത്തോമ്മായുടെ പീഡാനുഭവം അഥവാ ഡച്ചുകാരുടെ പന്തീരായിരം | 5 | 00 |
| മാത്യൂസ് മാർ അത്താനാസ്യോസിന്റെ പഞ്ചകല്യാണി | 20 | 00 |
| പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ—ഒരു പഠനം | 20 | 00 |
| മലങ്കര സുറിയാനി നസ്രാണികളുടെ ജാത്യാൽകൃഷ്ടവും രാജ്യസേവാനിരതയും | 25 | 00 |
| ഓർത്തഡോക്സ് പഠനങ്ങൾ | 15 | 00 |
| ഓർത്തഡോക്സ് സഭ ഒരു പഠനം | 20 | 00 |
| പ. ബസേലിയോസ് പൗലൂസ് (മുറിമറ്റത്തിൽ) ബാവായുടെ ജീവചരിത്രം | 12 | 00 |
| ഓർത്തഡോക്സ് സഭയിലെ ആരാധനയും ആചാരാനുഷ്ഠാനങ്ങളും | 10 | 00 |
| അനുദിനധ്യാനം (365 ദിവസങ്ങളിലെയും ധ്യാനത്തിന്) | 40 | 00 |

For Copies apply to:

The Secretary, M.O.C. Publications Devalokam, Kottayam–38

ആരാധന സംബന്ധമായ പുസ്തകങ്ങൾക്ക് 20%–ഉം ചരിത്രപുസ്തകങ്ങൾക്ക് 50%–ഉം കമ്മീഷൻ ലഭിക്കുന്നതാണ്. ജൂൺ 30 വരെ ഈ ആനുകൂല്യം ലഭ്യമാണ്.

മെയ് 26–ാം തീയതി പരുമലയിൽവച്ച് കൂടുന്ന അസോസിയേഷനിൽ സഭാപ്രസിദ്ധീകരണ വിഭാഗത്തിന്റെ പ്രത്യേക കൗണ്ടർ ഉണ്ടായിരിക്കുന്നതാണ്.



# പരിശുദ്ധ പാമ്പാടി തിരുമേനി

പ. പാമ്പാടി തിരുമേനിയുടെ 29–ാം ശ്രാദ്ധപ്പെരുന്നാൾ ഈ വർഷം ഏപ്രിൽ നാല്, അഞ്ച് തീയതികളിൽ പാമ്പാടിദയറായിൽ പൂർവ്വാധികം ഭംഗിയായി ആഘോഷിക്കുകയുണ്ടായി. നോമ്പും പ്രാർത്ഥനയും കൊണ്ട് ധന്യമായ ഭക്തിജീവിതം നയിച്ച ആ പ. പിതാവ് കാലത്തിൻെറ തിരശ്ശീലയ്ക്കപ്പുറത്തിരുന്നുകൊണ്ട് നമുക്കുവേണ്ടി എപ്പോഴും പ്രാർത്ഥിക്കുന്നു. തിരുമേനി ജീവിച്ചിരുന്നപ്പോൾ അനേകർക്കുവേണ്ടി പ്രാർത്ഥിക്കുകയും അനേകായിരങ്ങൾക്ക് നിറഞ്ഞ അനുഭവങ്ങൾ ലഭിക്കുകയും ചെയ്തിട്ടുണ്ട്. ഇന്നും അനേകായിരങ്ങൾ പ. പിതാവിൻെറ കബറിടത്തിൽ അഭയം തേടിവന്ന് തിരുമേനിയുടെ മധ്യസ്ഥതയിൽ പ്രാർത്ഥിച്ച് സായൂജ്യം നേടുന്നുണ്ട്.

## പ്രാർത്ഥന

''ഇടവിടാതെ പ്രാർത്ഥിപ്പിൻ'' എന്നുള്ള കർത്താവിൻെറ അരുളപ്പാടിനെ അനുസ്മരിച്ചുകൊണ്ട് പ്രാർത്ഥനയ്ക്ക് ഒരിക്കലും മുടക്കം വരുത്തരുതെന്ന് തിരുമേനി എപ്പോഴും ഉദ്ബോധിപ്പിക്കുമായിരുന്നു. കാനോനിക നമസ്ക്കാരങ്ങൾ മുഴുവൻ സുറിയാനി ഭാഷയിലായിരുന്ന ആ കാലത്ത്, തിരുമേനി അതിൻെറയെല്ലാം ഉള്ളടക്കം എല്ലാവരെയും പൊതുവെ പറഞ്ഞു മനസ്സിലാക്കുമായിരുന്നു. യാമായാമങ്ങളിലുള്ള രഹസ്യപ്രാർത്ഥനയും വി. വേദവായനയും തിരുമേനി മദ്ബഹായിൽ കയറിയിരുന്ന് നടത്തിയിരുന്നു. പ. പരുമല തിരുമേനിയുടെയും മുറിമററത്ത് ബാവായുടെയും വട്ടശ്ശേരിൽ തിരുമേനിയുടെയും പുസ്തകങ്ങളിൽനിന്ന് തിരുമേനി തന്നെ തിരഞ്ഞെടുത്ത് സ്വന്തം കൈപ്പടയിൽ, സുറിയാനി ഭാഷയിൽ, എഴുതിയിട്ടുള്ള നമസ്കാരപ്പുസ്തകത്തിൽ പല പ്രത്യേക പ്രാർത്ഥനകളും ഉണ്ട്. തിരുമേനിയുടെ നിത്യപ്രാർത്ഥനയിൽ മാബൂഗിലെ മാർ പീലക്സിനോസിൻെറ പ്രാർത്ഥനയും മാർ അപ്രേമിൻെറ മെമ്റാകളും ഉപയോഗിച്ചിരുന്നു. രാത്രി പന്ത്രണ്ടു മണിക്ക് തിരുമനസുകൊണ്ട് ഉണർന്നു പ്രാർത്ഥിക്കുകയും ലിലീയോയുടെ രഹസ്യപ്രാർത്ഥന നടത്തുകയും ചെയ്യുമായിരുന്നു. ഹൃദയവേദനയോടെ നടത്തുന്ന രഹസ്യപ്രാർത്ഥനയുടെ അന്ത്യഘട്ടത്തിൽ തിരുമേനി വളരെ ശക്തിയായി കരയുക പതിവായിരുന്നു. തിരുമേനിയുടെ മുറിയിൽ വളരെക്കാലം രാത്രിസമയത്ത് കിടന്നിട്ടുള്ള ഈ ലേഖകന് ഇതു നേരിട്ട് അറിയാവുന്ന സംഗതിയാണ്.

## വി. കുർബാനയ്ക്കുള്ള ഒരുക്കം

വി. കുർബാനയുള്ള ദിവസങ്ങളിൽ സന്ധ്യാനമസ്ക്കാരം മുതൽ വി. ബലി അർപ്പിക്കുന്നതിനുള്ള ഒരുക്കങ്ങൾ ആരംഭിക്കും. പൂർവ്വപിതാക്കന്മാർ ഇതിന് 'ആയാസം' എന്നാണ് പറഞ്ഞിരുന്നത്. സൂത്താറാ നമസ്കാരം കഴിഞ്ഞ് കുലുക്കുഴിഞ്ഞു തുപ്പിയാൽ പിന്നെ ആരോടും, സംസാരിക്കുന്ന പതിവില്ല. തിരുമേനി സ്വന്തം കൈപ്പടയിൽ അതിമനോഹരമായി എഴുതിയിട്ടുള്ള സുറിയാനി തക്സായിൽ, ഇന്നത്തെ പല തക്സാകളിലും കാണാത്ത ക്രമങ്ങൾ ഉണ്ടായിരുന്നു. ദൈവത്തെ മുന്നിൽ കണ്ടുകൊണ്ടാണ് തിരുമേനി വി, കുർബ്ബാന അർപ്പിക്കുന്നതെന്നാണ് എൻെറ

പി. സി. യോഹന്നാൻ റമ്പാൻ

വിശ്വാസം. തിരുമനസുകൊണ്ട് റമ്പാൻ ആയിരുന്ന കാലത്ത്, ഒരിക്കൽ ആലുവാ തൃക്കുന്നത്തു സെമ്മിനാരിയിൽ എഴുന്നള്ളിയിരുന്ന പ. അബ്ദുള്ളാ പാത്രിയർക്കീസ് ബാവായെ സന്ദർശിച്ച് ബാവായ്ക്ക് പല സമ്മാനങ്ങളും നൽകി. വാകത്താനത്ത് കാരുചിറ ഗീവർഗീസ് റമ്പാൻ, കല്ലാശേരിൽ പുന്നൂസ് റമ്പാൻ, ആലുവായിലെ മാർ അത്താനാസിയോസ് എന്നിവരെല്ലാം അവിടെ ഉണ്ടായിരുന്നു. പിറേറദിവസം റമ്പാൻമാരിൽ ഒരാൾ വി. കുർബ്ബാന അർപ്പിക്കണമെന്ന് പ. പാത്രിയർക്കീസ് ബാവാ കല്പിച്ചു. പ. ബാവായുടെ സാന്നിദ്ധ്യത്തിൽ വി. ബലി അർപ്പിക്കുവാൻ എല്ലാവർക്കും ഭയമായിരുന്നു. എല്ലാവരും കൂടി പാമ്പാടി റമ്പാച്ചൻ ചൊല്ലുവാൻ പറഞ്ഞപ്പോൾ റമ്പാച്ചൻ വിസമ്മതിച്ചില്ല. തൂയാബാ കഴിഞ്ഞ് പ. പാത്രിയർക്കീസ് ബാവാ മദ്ബഹായിലേക്ക് എഴുന്നെള്ളുകയും കുന്തിരിക്കം ഇട്ടുകൊണ്ട് ''മറിയംദീലേത്തോ'' ചൊല്ലുകയും ചെയ്തു. പിന്നീട് വി. കുർബാന അവസാനിക്കുന്നതുവരെയും റമ്പാച്ചന് ഒരു പ്രയാസവും തോന്നിയില്ല. അതേപ്പററി പിന്നീട് തിരുമേനി

ഈ ലേഖകനോട് പറഞ്ഞത് ഇങ്ങനെയാണ്. ''വി. കുർബ്ബാനയ്ക്ക് ഞാൻ ആകാശത്തിലുള്ള ബാവായെ കണ്ടതുകൊണ്ട് പാത്രിയർക്കീസ് ബാവാ നില്ക്കുന്ന കാര്യം പിന്നെ ഓർത്തില്ല. എൻെറ തക്സാ തഴകി എന്ന് അന്നെനിക്കു ബോധ്യമായി.'' പ. പാത്രിയർക്കീസ് ബാവാ വളരെ അഭിനന്ദനത്തോടെ റമ്പാച്ചൻെറ കുർബാനയെപ്പററി പ്രസ്താവിച്ചു.

## ഗുരുകുലവാസം

ഭാരതത്തിലെ മഹർഷിമാർ പണ്ട് വനപ്രദേശത്ത് തങ്ങളുടെ ആശ്രമങ്ങളിൽ ശിഷ്യന്മാരെ പഠിപ്പിച്ചുപോന്നിരുന്ന ഭാരതീയ പാരമ്പര്യത്തിൻെറ ഉത്തമ മാതൃകയായിരുന്നു പ. പാമ്പാടി തിരുമേനി. തിരുമേനിക്ക് ഒരു വലിയ ശിഷ്യസമ്പത്ത് ഉണ്ടായിരുന്നു. തിരുമേനി റമ്പാൻ ആയതിനുശേഷം 1914–ൽ പാമ്പാടി ദയറായിൽ താമസമാരംഭിച്ച കാലം മുതൽ ദയറായിൽ സ്ഥിരതാമസക്കാരായി അനേകം ശിഷ്യന്മാർ ഉണ്ടായിരുന്നു. സുറിയാനി ആരാധനക്രമങ്ങൾ അവർ തിരുമേനിയിൽനിന്ന് പഠിക്കുകയും മദ്ബഹിയിൽ ശുശ്രൂഷിക്കുകയും ചെയ്തുകൊണ്ടിരുന്നു. ശിഷ്യവൽസലനായിരുന്ന തിരുമേനി, ശിഷ്യന്മാർക്ക് നല്ല ശിക്ഷയും കൊടുക്കുമായിരുന്നു. യാമപ്രാർത്ഥനകളിലും ധ്യാനങ്ങളിലും മുഴുകിയിരുന്ന പാമ്പാടി ദയറാ അന്ന് സ്വർഗീയമായ ഒരു അനുഭൂതി പ്രദാനം ചെയ്തിരുന്നു. തിരുമേനിയുടെ ശിഷ്യഗണങ്ങൾ അവരുടെ ഗുരുവിനെ പിതൃതുല്യം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നു. വളരെയേറെ കരുതലോടെ തിരുമേനി മനുഷ്യരെ സ്നേഹിച്ചിരുന്നതുപോലെതന്നെ പക്ഷിമൃഗാദികളെയും അദ്ദേഹം സ്നേഹിക്കുകയും അവയ്ക്ക് തീററി കൊടുത്ത് പരിപാലിക്കുകയും ചെയ്തിരുന്നു.

സഹായാഭ്യർത്ഥനയുമായി തിരുമേനിയെ സമീപിച്ചിട്ടുള്ള എല്ലാവരോടും തിരുമേനി കരുണാപൂർവ്വം പെരുമാറുകയും അവരുടെ ദു:ഖങ്ങളിൽ പങ്കു കൊള്ളുകയും ആരും കാണാതെ അവർക്ക് സഹായം ചെയ്തുകൊടുക്കുകയും ചെയ്തിട്ടുണ്ട്. അവർ മടങ്ങിപ്പോകുമ്പോൾ നോക്കെത്താദൂരംവരെ അവരെ നോക്കിനിന്ന് അവരെയോർത്ത് കരയുകയും ചെയ്യുമായിരുന്നു. കുഷ്ഠരോഗികൾ തുടങ്ങി സമൂഹത്തിൽ എന്നും വെറുക്കപ്പെടുന്നവരായ ആളുകൾ വന്നാൽ അവരെ അദ്ദേഹം കൈപിടിച്ച് സ്വീകരിച്ച് മുറിയിൽ കൊണ്ടുവന്നിരുത്തുകയും സ്വന്തം കൈകൊണ്ട് പലഹാരങ്ങൾ കൊടുക്കുകയും ചെയ്തിട്ടുണ്ട്. ലോകത്തിൽ ദൈവസ്നേഹം ഇത്രമാത്രം ആഴത്തിൽ പകർന്നു കൊടുത്തിട്ടുള്ള പ. തിരുമേനിയുടെ മഹാമനസ്കതയെ എത്രകണ്ടു പ്രശംസിച്ചാലും മതിയാകുന്നതല്ല.

ജാതിസ്പർദ്ധയും വ്യക്തിവൈരാഗ്യവും ഇന്നും നമ്മുടെ സമൂഹത്തിൽ ശക്തിപ്രാപിച്ചുകൊണ്ടിരിക്കുന്നതായിട്ടാണ് അനുഭവപ്പെടുന്നത്. പ. പാമ്പാടി തിരുമേനി ഈവക ഇടുങ്ങിയതും പൈശാചികവുമായ ചിന്തകൾക്കെല്ലാം അതീതനായിരുന്നു എന്ന് അനുഭവസ്ഥർ സാക്ഷ്യപ്പെടുത്തുന്നു. തിരുമേനിയുടെ ഗുരുവായിരുന്ന മാത്തിലാശാനും (ശ്രീ. സി. ജി. രാമൻപിള്ള) തിരുമേനിയും തമ്മിലുണ്ടായിരുന്ന സുദൃഢമായ ബന്ധത്തെപ്പററി മാത്തിലാശാൻെറ പൌത്രൻ പരേതനായ പ്രൊഫ. രാമകൃഷ്ണപിള്ള എഴുതിയിട്ടുള്ള ചില കാര്യങ്ങൾ ചുവടെ ചേർക്കുന്നു.

'ഞാനും തിരുമേനിയും തമ്മിലുണ്ടായിരുന്ന ബന്ധത്തെക്കുറിച്ച് ഇന്നിവിടെ കൂടിയിരിക്കുന്നവരിൽ പലർക്കും നല്ല നിശ്ചയമുണ്ടായിരിക്കുകയില്ല. പാമ്പാടിപള്ളിയോടനുബന്ധിച്ചുണ്ടായിരുന്ന പള്ളിക്കൂടത്തിൽ പൊത്തൻപുറത്ത് തിരുമേനിയെന്ന് പിന്നീടു പ്രസിദ്ധനായിത്തീർന്ന കുര്യാക്കോസിനെ ബാല്യകാലത്ത് അക്ഷരാഭ്യാസം ചെയ്യിച്ചത് എൻെറ അഛൻെറ അഛനായ മാത്തിലാശാൻ എന്നറിയപ്പെടുന്ന ശ്രീമാൻ സി. ജി. രാമകൃഷ്ണപിള്ള അവർകളായിരുന്നു. അന്നത്തെ ഗുരുശിഷ്യബന്ധം ഇന്നത്തെ ആളുകൾക്ക് സങ്കൽപ്പിക്കാൻപോലും സാദ്ധ്യമാകാത്തവിധം പാവനവും സുദൃഢവും ആജീവനാന്തം നിലനിൽക്കുന്നതുമായിരുന്നു. ശിഷ്യവാത്സല്യം പുത്രവാത്സല്യത്തേക്കാൾ പലപ്പോഴും മികച്ചതും മിഴിവുററതുമായിരുന്നു. യുവാവായ കുറിയാക്കോസ് ശെമ്മാശനായപ്പോഴും അച്ചനായപ്പോഴും, റമ്പാനായപ്പോഴും മെത്രാപ്പോലീത്താ ആയപ്പോഴും അദ്ദേഹത്തിലുണ്ടായിരുന്ന ഗുരുഭക്തി ഒന്നിനൊന്ന് വളരുക മാത്രമേ ചെയ്തിട്ടുള്ളൂ. ആ രണ്ട് മഹദ്വ്യക്തികൾ തമ്മിലുള്ള കൂടിക്കാഴ്ചകൾക്ക് ഇരുപതു വർഷം ഞാൻ സാക്ഷിയായിട്ടുണ്ട്.

വീട്ടുകാര്യത്തിലും സ്വത്തു സമ്പാദിക്കുന്നതിലും തീരെ വിമുഖനായിരുന്ന മാത്തിലാശാൻ ആദർശജീവിതം നയിച്ച ഒരു പൊതുക്കാര്യപ്രസക്തനായിരുന്നു. പാമ്പാടിയിൽ ആദ്യമായി ഒരു സർക്കാർ സ്കൂൾ ഉണ്ടാക്കുന്നതിനും ആശുപത്രി ഉണ്ടാക്കുന്നതിനും മുൻകൈയെടുത്ത് പ്രവർത്തിച്ചതും അതിനുവേണ്ടി സ്ഥലം സൌജന്യമായി നൽകിയതും മാത്തിലാശാനായിരുന്നു.

തിരുമേനിയും അപ്പൂപ്പനും തമ്മിലുണ്ടായിരുന്ന ബന്ധത്തെക്കുറിച്ച് അമ്മൂമ്മ പറഞ്ഞുകേട്ട കഥകൾ പലതും എനിക്ക് ഓർമ്മയുണ്ട്. വിദ്യാർത്ഥിയായിരുന്നപ്പോൾ ആഹാരത്തിനുപോലും ആ ചെറുബാലൻ നന്നേ ബുദ്ധിമുട്ടിയിരുന്നു. ഭർത്താവിൻെറ ശിഷ്യനോട് അമ്മൂമ്മയ്ക്ക് അതിരററ വാത്സല്യമാണുണ്ടായിരുന്നത്. വൈദികനായിരുന്ന കാലത്ത് പള്ളിക്കാര്യത്തിൽ അസുഖകരമായ എന്തോ സംഭവവികാസങ്ങൾ ഉണ്ടായതിനെത്തുടർന്ന് ആശാനും ശിഷ്യനും തമ്മിൽ സുദീർഘമായ കൂടിയാലോചനകൾ നടത്തുകയും ആശാന് പൊത്തമ്പുറത്തുണ്ടായിരുന്ന സ്ഥലത്ത് ശിഷ്യൻ ആരാധനാകേന്ദ്രം ആരംഭിക്കുകയും

(ശേഷം 31–ാം പേജിൽ)

# യഹോവയുടെ സാക്ഷികൾ

ഫാ. ററി. ജെ. ജോഷ്വാ

## (iii)

### റസൽമതക്കാരുടെ ദുരുപദേശങ്ങൾ

ഏററവും പ്രമാദകരമായ ചില ദുരുപദേശങ്ങൾ മാത്രമാണ് ഇവിടെ ചേർക്കുന്നത്.

(1) വി: ത്രിത്വത്തിലുള്ള വിശ്വാസം പുറജാതി മതങ്ങളിൽനിന്നും കടന്നുവന്ന സാത്താന്യ ഉപദേശമെന്ന് പഠിപ്പിക്കുന്നു.

(2) ക്രിസ്തുവിനെ സംബന്ധിക്കുന്നവ—

1) യേശുക്രിസ്തു ദൈവമായിരുന്നില്ല, ഒരു സൃഷ്ടി മാത്രമായിരുന്നു.

2) ആദ്യം സൃഷ്ടിക്കപ്പെട്ടവൻ മനുഷ്യാവതാരത്തിനു മുൻപ് മിഖായേൽ എന്ന മാലാഖയായിരുന്നു.

3) യേശുക്രിസ്തു ഭൂമിയിലായിരുന്നപ്പോൾ ദൈവമായിരുന്നില്ല, വെറും മനുഷ്യൻ മാത്രം!

4) യേശുക്രിസ്തു മരിച്ചപ്പോൾ തന്റെ അസ്തിത്വം ഇല്ലാതായി. ഒന്നുമില്ലായ്മയിൽ നിന്നെന്നപോലെ ദൈവം അവനെ ഉയിർപ്പിച്ചു.

5) ക്രിസ്തു ഉയിർത്തെഴുന്നേററത് ശരീരത്തോടുകൂടിയല്ല, കല്ലറയിൽ സംസ്ക്കരിക്കപ്പെട്ട ശരീരത്തിന് എന്തു സംഭവിച്ചു എന്ന് നിശ്ചയമില്ല.

6) യേശു വിശ്വസ്തനായിരുന്നതുകൊണ്ട് ഇപ്പോൾതന്നെ ഉയർത്തി, യഹോവയ്ക്ക് വിധേയനായി ദൈവത്വത്തിലേക്ക് അവരോധിച്ചു.

(3) പരിശുദ്ധാത്മാവ് എന്ന ദൈവത്വമോ ആളത്വമോ ഇല്ല.

(4) മനുഷ്യൻ മരിച്ചാൽ അവന്റെ ആത്മാവ് അവശേഷിക്കുന്നില്ല. മനുഷ്യനും മൃഗവും മരണത്തിൽ ഒന്നുപോലെ.

(5) യുഗാന്ത്യപരമായ ഉപദേശങ്ങൾ:—

a) 1914—ൽ ജാതികളുടെ കാലംതികഞ്ഞു.

b) 1918-ൽ ക്രിസ്തു തന്റെ രാജ്യം സ്ഥാപിച്ചു സിംഹാസനത്തിൽ അവരോധിതനായി.

c) 1935—നുമുൻപ് വിശ്വസിച്ച റസ്സൽ മതക്കാർക്ക് സ്വർഗ്ഗം; അത് 144000 പേർക്കു മാത്രം—അവർ സ്വർഗ്ഗത്തിൽ വാഴുന്നു.

d) അർമ്മഗദോൻയുദ്ധം ആസന്ന ഭാവിയിൽ നടക്കും—അതിൽ യഹോവയുടെ സാക്ഷികൾ അല്ലാത്തവരെല്ലാം നശിക്കും.

e) ഈ ഭൂമിയിൽ ഒരു പറുദീസ സ്ഥാപിക്കപ്പെടും—സമൃദ്ധിയുടെയും സമഷ്ടിയുടെയും ഒരവസ്ഥ—യുദ്ധവും ക്ഷാമവും ഇല്ലാത്ത കാലം. പക്ഷെ അത് ആയിരം വർഷത്തേയ്ക്കു മാത്രം.

f) ലോകത്തിലെ എല്ലാ ഭരണകൂടങ്ങളും മറെറല്ലാ ക്രൈസ്തവ സമൂഹങ്ങളും സാത്താന്റെ സഖ്യത്തിൽ പെട്ടവയാണ്. അവയെല്ലാം അർമ്മഗദോൻ യുദ്ധത്തിൽ നശിപ്പിക്കപ്പെടും.

മേല്പറഞ്ഞവ കൂടാതെ ബാലിശങ്ങളായ മററ് അനവധി ഉപദേശങ്ങളും സിദ്ധാന്തങ്ങളും ഇവർക്കുണ്ട്. അവയെല്ലാം പരാമർശിക്കുവാൻ സ്ഥലപരിമിതി അനുവദിക്കുന്നില്ല.

ഇവരുടെ പ്രമാദമായ ചില ദുരുപദേശങ്ങളെ തിരുവെഴുത്തിന്റെ വെളിച്ചത്തിൽ നമുക്ക് പരിശോധിക്കാം.

(1) വി: ത്രിത്വത്തിലുള്ള വിശ്വാസം-ദൈവം ത്രിയേകനാകുന്നു.

ഈ ത്രിത്വവിശ്വാസം മനുഷ്യബുദ്ധിയുടെ കണ്ടുപിടുത്തമല്ല. മററു മതങ്ങളിൽനിന്ന് കടമെടുത്തതുമല്ല. ദൈവംതന്നെ വെളിപ്പെടുത്തിയ സത്യമാകുന്നു. വെളിപാടിൽക്കൂടി ലഭിച്ച ഈ സത്യം തിരുവെഴുത്തിൽ അധിഷ്ഠിതമാണ്. ''ത്രിത്വം'' എന്ന പദം വേദപുസ്തകത്തിൽ ഇല്ല എന്നത് സത്യംതന്നെ. ആ പദം രണ്ടാംനൂററാണ്ടിൽ മാത്രമാണ് പ്രചാരത്തിൽ വന്നത്. എന്നാൽ പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ത്രിയേക ദൈവത്തെപ്പററി പഴയനിയമത്തിൽ സൂചനകളുണ്ട്. പുതിയ നിയമത്തിൽ പ്രസ്പഷ്ടമായ പ്രസ്താവനകളുമുണ്ട്. അപ്പോസ്തോലന്മാർ ഏകദൈവവിശ്വാസത്തിൽ അടിയുറച്ചവരായിരുന്നു. അവർ യേശുക്രിസ്തുവിനെ ദൈവമായും, പരിശുദ്ധാത്മാവിനെ ദൈവമായും അനുഭവത്തിൽക്കൂടി മനസ്സിലാക്കി. അങ്ങനെ പിതാവും പുത്രനും പരിശുദ്ധാത്മാവും ആകുന്ന ഏകദൈവത്തിലുള്ള വിശ്വാസം അവർ സ്വീകരിക്കുവാൻ ഇടയായി.

### ത്രിത്വത്തെക്കുറിച്ചുള്ള പരാമർശങ്ങൾ

(1) പ്രപഞ്ചസൃഷ്ടിയിൽതന്നെ ത്രിത്വപ്രവർത്തനം കാണാം. ദൈവം സകലവും സൃഷ്ടിച്ചു എബ്രാ. 3:4; ഉണ്ടാകട്ടെ എന്ന വചനത്താൽ സൃഷ്ടി. യോഹ. 1:3; കൊലൊസ്യർ 1:16: ആത്മാ

വ് വെള്ളത്തിന്മീതേ പരിവർത്തിച്ചു, ഉല്പത്തി 1:2.

(2) ദൈവത്തിന്റെ പേര്—ഉല്പത്തിയിൽ ദൈവത്തിനുപയോഗിച്ചിട്ടുള്ള പേരായ ഏലോഹിം എന്നുള്ളത് ബഹുവചനരൂപമാണ്. ദൈവം: ''നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം മനുഷ്യനെ ഉണ്ടാക്കുക'' ഉല്പത്തി 1:26.

(3) മാലാഖമാർ ത്രിത്വത്തെ ആരാധിക്കുന്നു— സൈന്യങ്ങളുടെ യഹോവ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ എന്ന് ആർക്കുന്നു. യെശയ്യ 6:3, വെളിപാട് 4:8—ലും അങ്ങനെതന്നെ കാണാം.

(4) ക്രിസ്തുവിന്റെ സ്നാനത്തിൽ ത്രിത്വദർശനം—ക്രിസ്തു വെള്ളത്തിൽ നില്ക്കുന്നു; പരിശുദ്ധാത്മാവ് പ്രാവിന്റെ രൂപത്തിൽ ഇറങ്ങുന്നു; പിതാവിന്റെ അശരീരിയായ സാക്ഷീകരണം ഉണ്ടാകുന്നു മത്തായി 3:16,17.

(5) വിശ്വാസികളുടെ സ്നാനം ത്രിത്വനാമത്തിൽ: ''പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ (നാമങ്ങളിൽ എന്നല്ല) സ്നാനപ്പെടുത്തണം'' മത്താ. 28:19.

(6) വൃതന്മാരുടെ തെരഞ്ഞെടുപ്പിൽ ത്രിത്വവ്യാപാരം: ''പിതാവായ ദൈവത്തിന്റെ മുന്നറിവിനൊത്തവണ്ണം; ആത്മാവിന്റെ വിശുദ്ധീകരണം പ്രാപിച്ചു:യേശുക്രിസ്തുവിന്റെ രക്തത്താൽ തളിക്കപ്പെട്ടവർ'' 1 പത്രോ. 1:2.

(7) രക്ഷണ്യപ്രവർത്തനത്തിൽ ത്രിത്വവ്യാപാരം: ''ലോകസ്ഥാപനത്തിനു മുൻപേ പിതാവു തെരഞ്ഞെടുത്തു പുത്രത്വപദവി നൽകി: പുത്രന്റെ രക്തത്താൽ അതിക്രമങ്ങളുടെ മോചനമെന്ന വീണ്ടെടുപ്പ്: പരിശുദ്ധാത്മാവിനാൽ മുദ്രയിട്ടിരിക്കുന്നു'' എഫേ. 1:3–14.

(8) കൃപാവരങ്ങളിൽ ത്രിത്വ വിശ്വാസം: ''കൃപാവരങ്ങളിൽ വ്യത്യാസമുണ്ട്, ആത്മാവ് ഒരുവൻ: ശുശ്രൂഷകളിൽ വ്യത്യാസമുണ്ട്, കർത്താവ് ഒരുവൻ; എങ്കിലും എല്ലാവരിലും എല്ലാം പ്രവർത്തിക്കുന്ന ദൈവംഒരുവൻ''1 കൊരി.12:14,15

(9) സഭാനടത്തിപ്പിൽ ത്രിത്വസഹായം: യോഹ. 15:26. ''ഞാൻ (പുത്രൻ) പിതാവിന്റെ അടുക്കൽനിന്നയക്കുന്ന കാര്യസ്ഥനായി സത്യാത്മാവ് വരും''.

(10) ആശീർവ്വാദത്തിൽ ത്രിത്വപ്രസാദം: യേശുക്രിസ്തുവിന്റെ കൃപയും ദൈവത്തിന്റെ സ്നേഹവും പരിശുദ്ധാത്മാവിന്റെ കൂട്ടായ്മയും'' ആശംസിക്കുന്നു 2 കൊരി. 13:14.

(11) സകല കാര്യങ്ങളിലും ബന്ധപ്പെട്ട ത്രിയേക ദൈവം: ''ആത്മാവ് ഒന്ന്. കർത്താവ് ഒരുവൻ എല്ലാവരിലുംകൂടി വ്യാപരിക്കുന്ന ദൈവം ഒരുവൻ'' എഫെ. 4:6.

മുകളിൽ കണ്ട പരാമർശങ്ങളിൽനിന്നെല്ലാം മനസ്സിലാകുന്നത് ദൈവവിഷയമായ സകല കാര്യങ്ങളിലും ത്രിയേക ദൈവത്തിന്റെ പ്രവർത്തനമാണ് തിരുവെഴുത്തിലുള്ളത് എന്നാണ്.

ദൈവശാസ്ത്രപരമായി ചിന്തിക്കുമ്പോൾ ദൈവത്തെ ത്രിത്വമായി മാത്രമേ ചിന്തിക്കുവാൻ കഴിയൂ. ദൈവം സ്നേഹമാകുന്നു എന്ന് യോഹന്നാൻ പ്രസ്താവിക്കുന്നു. ദൈവത്തെക്കുറിച്ചുള്ള ഏററവും വലിയ നിർവ്വചനവും വെളിപാടും അതുതന്നെ. സ്നേഹമെന്നുള്ളത് ഒരാശയമായി മാത്രം നിലനില്ക്കുന്നില്ല. നിത്യനായ ദൈവത്തിന് സ്നേഹിക്കുവാൻ നിത്യമായഎന്തെങ്കിലും ഉണ്ടായിരിക്കണം. അതുകൊണ്ടാണ് പിതാവാം ദൈവം നിത്യമായി പുത്രനെ സ്നേഹിക്കുകയും, പിതാവിനെയും പുത്രനെയും ബന്ധിക്കുന്ന ശൃംഖലയായി പരിശുദ്ധാത്മാവ് വ്യാപരിക്കുകയും ചെയ്യുന്നത്. ത്രിത്വത്തിൽ മാത്രമേ ദൈവത്തിന്റെ പൂർണ്ണത മനസ്സിലാക്കുവാൻ കഴിയൂ.

—0—

# കരിയുന്ന മുകളങ്ങൾ

സുസൻ ഫിലിപ്പ്, ജർമ്മനി

ജീവൻ ദൈവദത്തമാണ്—ജീവിതം മഹനീയമാണ്—ജീവിതത്തെ നശിപ്പിക്കുന്നത് അധർമ്മമാണ്.

ഈ അടുത്തകാലത്ത് എന്റെ പരിചയത്തിൽപ്പെട്ട ഒരു സ്ത്രീയുടെ ആവശ്യമാണ് ചില കാര്യങ്ങളെപ്പററി വേദനയോടെ ചിന്തിക്കുവാൻ എന്നെ പ്രേരിപ്പിച്ചത്.

കുലീനയായ ഒരു യുവതി. ജന്മംകൊണ്ട് സുറിയാനിക്രിസ്ത്യാനി. വിവാഹിതയാണ്, ഭർത്താവിന് ഉയർന്ന ഉദ്യോഗം. ഈ യുവതിക്ക് ഉദ്യോഗം ലഭിക്കുവാൻ സാദ്ധ്യതയുള്ള വിദ്യാഭ്യാസ യോഗ്യതയുമുണ്ട്. ഒരു മകനുണ്ട്. അതിന് ഒരു വയസ് പ്രായമുണ്ട്. ഇപ്പോൾ രണ്ടാമത്തെ കുഞ്ഞിനെ ഗർഭം ധരിച്ചോ എന്നു സംശയം. തൽക്കാലം അവർക്ക് ഒരു കുഞ്ഞിനേക്കൂടി ഉടനേ വേണ്ടാ. അതിനെ മുളയിലേ നുള്ളിക്കളയണം. അതിനെപ്പററി അഭിപ്രായം തേടാൻ എന്നെ സമീപിച്ചു.

ഇന്നത്തെ സമൂഹത്തിൽ ഗർഭഛിദ്രം സർവസാധാരണമായിരിക്കുകയാണ് — വിദ്യാഭ്യാസം പൂർത്തിയാക്കുന്നതിന്, ഉദ്യോഗം ലഭിക്കുന്നതിന് തടസമാകാതിരിക്കാൻ, സ്വാതന്ത്ര്യത്തിനുവേണ്ടി ഒക്കെ ജീവൻ നശിപ്പിക്കുന്ന പ്രവണത കൂടിവരികയാണ്. ഇന്ത്യയുടെ ചില പ്രദേശങ്ങളിൽ ഗർഭത്തിലുള്ള കുഞ്ഞ് പെണ്ണാണെന്നു മനസിലായാൽ അതിനെ നശിപ്പിക്കുന്ന രീതിയുണ്ടെന്ന് വർത്തമാനപ്പത്രങ്ങളിൽക്കൂടി അറിയാൻകഴിഞ്ഞു. നമ്മുടെ രാജ്യത്ത് ഭ്രൂണഹത്യ നിയമവിധേയമാണ്. സർക്കാർ അതിനുള്ള പ്രോൽസാഹനങ്ങളും നൽകുന്നുണ്ട്. വെളിച്ചം കാണുന്നതിനുമുമ്പേ ഇങ്ങനെ കുഞ്ഞുങ്ങൾ നശിപ്പിക്കപ്പെടുന്നതിന്റെ കാരണങ്ങൾ എന്തെല്ലാമാണ്? അതിനുള്ള ന്യായീകരണങ്ങൾ എന്തൊക്കെയാണ്? ഇവയെ എതിർക്കാൻ എന്തെങ്കിലും പോംവഴിയുണ്ടോ?

a) സമൂഹത്തിൽ ഒന്നു കണ്ണോടിച്ചാൽ, ഗർഭഛിദ്രം ഇന്നത്തെ ഫാഷനായിക്കഴിഞ്ഞിരിക്കുകയാണ്. അതലുപരി ഒരുതരത്തിലുള്ള ഒളിച്ചോട്ടമാണ് ഇത്. ഉണ്ടാകുന്ന കുഞ്ഞിനെ പോററാനുള്ള വൈമനസ്യവും, അതിനുവേണ്ടി കഷ്ടം സഹിക്കുവാനുള്ള പ്രയാസവും ആണ് ഭൂരിപക്ഷത്തെയും ഇതിന് പ്രേരിപ്പിക്കുന്നത്. വരുംകാലങ്ങളിലെ ഒരു ആദ്ധ്യാത്മികാചാര്യനോ, ശാസ്ത്രജ്ഞനോ, സാഹിത്യകാരനോ ആണ് ഇങ്ങനെ നശിപ്പിക്കപ്പെടുന്നത്.

b) സാമ്പത്തികമായ കാരണങ്ങൾ മൂലമാണ് സർക്കാർ ഈ തെററായ പ്രവണതയെ പ്രോൽസാഹിപ്പിക്കുന്നത്. വരാൻ പോകുന്ന കുഞ്ഞിന് ചില മൗലികാവകാശങ്ങളുണ്ട്. ആഹാരം, വസ്ത്രം, പാർപ്പിടം എന്നീ മൂന്നു കാര്യങ്ങൾ അവന് (അവൾക്ക്) ആവശ്യമാണ്. അവ കൊടുക്കുവാൻ മാതാപിതാക്കൾക്ക് കഴിവില്ല എന്നു തോന്നിയാൽ ആ കുഞ്ഞ് ആരംഭത്തിലേ ഇല്ലായ്മ ചെയ്യപ്പെടുന്നു. ഈ പ്രശ്നം സമൂഹത്തിന്റെ സൃഷ്ടിയാണ്. ഈ ലോകം എല്ലാ മനുഷ്യർക്കും അതിലുമുപരി സർവ്വ സൃഷ്ടിക്കും അവകാശപ്പെട്ടതാണ്. കൂടുതൽ കൈയ്യടക്കി വച്ചിരിക്കുന്നവർ അത് ആവശ്യക്കാരന് അറിഞ്ഞുകൊടുത്താൽ ഈ പ്രശ്നം പരിഹരിക്കപ്പെടും. ദൈവാലയത്തിൽ ഒരേ മേശയിൽ നിന്ന് ഭക്ഷിക്കുന്നവരുടെയിടയിലെങ്കിലും ഈ ഒരു അവബോധം ഉളവായിരുന്നെങ്കിൽ നന്നായിരുന്നു. മലാഖി 3:10-ൽ പറയുന്നപ്രകാരം ദശാംശം ദൈവത്തിനും, അതിൽ കൂടി സഹവിശ്വാസികൾക്കും, കൂടാതെ സഹജീവികൾക്കും അവകാശപ്പെട്ടതാണ്. നമ്മുടെ പട്ടക്കാർ ഈ കാര്യത്തിൽ ഇടവകകളിൽ പ്രബോധനം നടത്തണം.

c) സ്വാതന്ത്ര്യത്തിനുവേണ്ടി ചിലർ ഗർഭസ്ഥ ശിശുവിനെ കൊല്ലും. അവർ ഏർപ്പെട്ടിരിക്കുന്ന ജീവിത വ്യാപാരങ്ങൾക്ക് തൽക്കാലം കുഞ്ഞുങ്ങൾ തടസമാണെന്നു തോന്നിയാൽ അവർ ഇതിന് തയ്യാറാകും. കേരളത്തിൽ ഈ പ്രശ്നം വളരെ വലുതാണ്. കൂട്ടുകുടുംബങ്ങളിൽ പ്രായമായ മാതാപിതാക്കൾക്ക് കുഞ്ഞിനെ പരിപാലിക്കുവാൻ ഉള്ള ആരോഗ്യം ഉണ്ടായിരിക്കുകയില്ല. അവർക്ക് വീട്ടുകാര്യം മുഴുവൻ നോക്കുകയും വേണം. അങ്ങനെയുള്ള പ്രശ്നത്തിൽ മുൻകൂട്ടി ആസൂത്രണം ചെയ്ത് കുഞ്ഞിനെ ഉന്മൂലനം ചെയ്യും. ഇതിനു പരിഹാരം, കൂടുതൽ ശിശുപരിപാലനാലയങ്ങൾ ഉണ്ടാവുകയാണ്. റിട്ടയർ ചെയ്ത വീട്ടമ്മമാർക്കും, സാമ്പത്തികമായി ഉയർന്ന നിലയിലായതിനാൽ ഉദ്യോഗം വേണ്ടാ എന്നു നിശ്ചയിച്ച സ്ത്രീകൾക്കും ഇതിനായി എന്തെങ്കിലും ചെയ്യുവാൻ കഴിയും. സന്നദ്ധ സംഘടനകളോ, ഇടവകകളോ ഇതിനായുള്ള പരിപാടികൾ ആസൂത്രണം ചെയ്താൽ നന്നായിരിക്കും. അത് ഒരു സേവനമെന്നതിലു

(ശേഷം 31-ാം പേജിൽ)

# ധന്യോഹം

ജീവിതത്തിലെ ദു:ഖസത്യങ്ങളെ കണ്ട് അമ്പരന്ന നിമിഷങ്ങൾ........
എന്നിലെ 'ഞാൻ'. ആകെ തളർന്നുപോയി.
ഒന്നിനും, പ്രത്യേകിച്ച് ജീവിതത്തിന് അർത്ഥം കാണാൻ കഴിഞ്ഞില്ല
ഉത്തരം കിട്ടാത്ത കുറെ ചോദ്യങ്ങൾ മനസ്സിനെ വീർപ്പുമുട്ടിച്ചു.
എങ്കിലും, പരിശുദ്ധിയുടെ പരിവേഷമായ
വെള്ള ഉടുപ്പണിഞ്ഞ് ഞാൻ ആ താഴ്‌വരയിലേക്കിറങ്ങി... ....
മഞ്ഞു പെയ്തു തീരാത്ത,........
പാലൊളി വീശുന്ന, ചന്ദ്രൻ മറയാൻ മടിച്ചുനില്ക്കുന്ന പുലർകാലം.
പക്ഷേ തലച്ചോറിൽ ആഞ്ഞടിക്കുന്ന പ്രകമ്പനങ്ങൾ...........
മനസ്സ് പുകഞ്ഞു നീറുന്നുവോ...........?
ഒന്നുമാത്രമറിയാം...........അസ്വസ്ഥമാണ് ഹൃദയം.
നനഞ്ഞ പുൽക്കൊടികളെ മൃദുലമായി ചവുട്ടി ഞാൻ നടന്നു.
അപ്പോൾ കാണാറായി.......അകലെ വെള്ള കീറിത്തുടങ്ങിയ ആകാശം.
അതു മുട്ടുംവിധം ഉയർന്നുനിൽക്കുന്ന ഗോൽഗോഥാ മലനിര...........
അവിടെ ക്രൂശിതരൂപം........എന്നെത്തന്നെ കനിവോടെ നോക്കുന്ന യേശുനാഥൻ
പിന്നെ ഓടുകയായിരുന്നു ഞാൻ
കെട്ടിക്കിടന്ന കണ്ണുനീർത്തുള്ളികൾ ഒഴുകാൻ തുടങ്ങിയിരുന്നു.
അടുത്തെത്തിയതും ഞാൻ ആ പാദങ്ങളിൽ കെട്ടിപ്പിടിച്ചു
എത്രനേരം കരഞ്ഞെന്നറിയില്ല.
ഹൃദയഭാരം തീർന്നപ്പോൾ.......മുഖമുയർത്താൻ തുടങ്ങവേ........
ആണിയിൽ തറച്ച ആ കരങ്ങൾ താഴേക്ക് വന്ന്
എന്നെ പിടിച്ചെഴുന്നേല്പിച്ചു !!!
പിന്നെ കുന്തം മുറിവേല്പിച്ച ആ വിലാപ്പുറത്തോട് ചേർത്തു !
അതെ 'ധന്യോഹം'
പക്ഷേ ഞാൻ ആ മുഖത്തേക്ക് ഒന്നേ നോക്കിയുള്ളൂ
ഞാൻ വീഴ്ത്തിയ കണ്ണുനീർത്തുള്ളികൾ
ആ കണ്ണുകളിൽ തളംകെട്ടിക്കിടക്കുകയായിരുന്നുവോ...........

**ലീനാതോമസ്, പിറവം.**

പ്രതികരണം

# മാററത്തിനുവേണ്ടി ഒരു തുറന്ന കത്ത്

— ഫാദർ പുഞ്ചക്കോണം

മാററത്തിന് വിധേയപ്പെട്ടുകൊണ്ടിരിക്കുന്ന ആധുനിക ലോകത്തിൽ സഭയും കാലാനുസൃതമായ മാററത്തിലൂടെ കടന്നുപോയേ മതിയാകൂ. ആചാരാനുഷ്ഠാനങ്ങളിൽ സഞ്ചിതമായിരിക്കുന്ന അപാകതകൾ പരിഹരിക്കേണ്ടത് അനിവാര്യമാണ്. അതിന് വ്യക്തമായ അടിസ്ഥാനം ഉണ്ടായിരിക്കുകയും വേണം. അതിനായി ഒരു സമിതിയെ നിയോഗിക്കേണ്ടത് അത്യാവശ്യമാണ്. ഭാഷയും ആശയവും ഉൾക്കൊള്ളുവാൻ പ്രാപ്യരായവരെ അതിൽ ഉൾപ്പെടുത്തണം.

## മാററം എവിടെയൊക്കെ?

1. ആചാരാനുഷ്ഠാനങ്ങളിൽ

**a)** ശ്ലീഹാവായനക്ക് മുമ്പ് ആഹായ്/ഹാബീബായ് പറയുന്നതിൽ യാതൊരു സാംഗത്യവുമില്ല. വായനാഭാഗം തുടങ്ങുമ്പോൾ 'എന്റെ സഹോദരൻമാരെ, എന്ന് പറഞ്ഞ് തുടങ്ങുന്നതിൽ തെററില്ല. അർത്ഥം മനസിലാക്കിയാൽ ഇന്ന് നാം അനുവർത്തിക്കുന്ന രീതി അപ്രസക്തമാണ്.

**b)** സ്തൗമെൻകാലോസ് = നാം ഭംഗിയായി നിൽക്കണം. പ്രുമിയോൻ ചൊല്ലുമ്പോൾ പറയുന്നതിൽ സാംഗത്യമുണ്ട്. എന്നാൽ ഗീതങ്ങളുടെ ഇടയിൽ ഉപയോഗിക്കുന്നത് യുക്തിക്ക് നിരക്കുന്നതല്ല.

**c)** ശുബഹോ....യുടെ പൂർത്തീകരണമാണ് മെനാലം....എന്നത്. അവയിൽ ഒന്നുമാത്രം ചൊല്ലുന്നതിൽ അർത്ഥമില്ല.

**d)** തുബ്ദേനിൽ സഭയിലെ പരിശുദ്ധ പിതാക്കൻമാരെ അനുസ്മരിക്കത്തക്കവണ്ണം പേരുകൾ ഉൾപ്പെടുത്തണം.

**e)** തുബ്ദേൻ അവസാനിക്കുമ്പോൾ ശുശ്രൂഷകൻ ജനങ്ങളോട് 'ശുബുക്കോനോ' ചോദിക്കുന്നതിന്റെ സാംഗത്യം വ്യക്തമാകുന്നില്ല. പുരോഹിതൻ വിശ്വാസികളോട് മാപ്പിരക്കുന്നതിലൂടെ 'തനിക്കുവേണ്ടി പ്രാർത്ഥിക്കണം, എന്ന് ആവശ്യപ്പെടുകയാണ്.

**f)** തിരുമേനി വി. കുർബാന അർപ്പിക്കുന്ന അവസരങ്ങളിൽ തുബ്ദേൻ വായിക്കുമ്പോൾ വടിക്ക് മെഴുകുതിരി പിടിക്കുന്നത് എന്തിനെന്ന് എത്ര ആലോചിച്ചിട്ടും മനസിലാകുന്നില്ല. ഈ രീതി എങ്ങനെ കടന്നുകൂടി എന്നും വ്യക്തമല്ല. ഇത്തരത്തിലുള്ള അനാചാരങ്ങൾ ഒഴിവാക്കുകയാണ് അഭികാമ്യം.

**g)** ഹേവനകൂദാശയ്ക്ക് മററും ഏവൻഗേലിയോൻ വായിക്കുമ്പോൾ ചിലർ കിഴക്കോട്ട് തിരിഞ്ഞ് റൂശ്മ ചൊല്ലുന്നതായി കാണുന്നു. ദേവാലയത്തിൽവച്ച് അങ്ങനെ ചെയ്യുന്നത് സ്ത്രോണോസ് വണങ്ങുവാനാണ്. എന്നാൽ മററ് അവസരങ്ങളിൽ അതിന്റെ ആവശ്യം ഉണ്ടെന്ന് തോന്നുന്നില്ല.

**h)** തിരുമേനിമാർ ഏവൻഗേലിയോൻ വായിക്കുമ്പോൾ 'ഹമനീക്കോ' ഉപയോഗിക്കുന്നതാണ് കാമ്യമായിട്ടുള്ളത്. കുമ്പസാരസമയത്ത് ഹമ്നീക്കോ ഉപയോഗിക്കുന്നതും നല്ലതാണ്.

**i)** വിവാഹത്തിന് മിന്ന് കെട്ടിക്കുന്നത് പ്രധാന കാർമ്മികൻ തന്നെ ആയിരിക്കണം. ഭാരതീയ പാരമ്പര്യത്തിൽ നിന്നാണ് ഇതിന്റെ ഉത്ഭവം എങ്കിലും നാം ഉപയോഗിക്കുമ്പോൾ അത് ക്രൈസ്തവമാണ്. ശുദ്ധചിഹ്നമായ സ്ലീബായുടെ അടയാളമുള്ള മിന്ന് പ്രധാന കാർമ്മികൻതന്നെ വരനെ ഏൽപിക്കുന്നതിൽ യാതൊരു അപാകതയും ഉണ്ടെന്ന് തോന്നുന്നില്ല. ഇപ്പോൾ അനുവർത്തിക്കുന്ന രീതി എങ്ങനെ സംജാതമായി എന്ന് വ്യക്തമല്ലെങ്കിലും ഇങ്ങനെ അനുമാനിക്കാം. ശീമമെത്രാൻ ഇവിടെ വന്നപ്പോൾ ഇങ്ങനെ ഒരു നടപ്പ് ഇവിടെ നിലനിന്നിരുന്നു. എന്നാൽ ശീമാക്കാർക്ക് അത് വശമില്ലാത്തതിനാൽ മിന്ന് കെട്ടിക്കുന്ന സമയത്ത് അദ്ദേഹം മാറിനിന്നു. ആ രീതി ഇപ്പോൾ നമ്മുടെ തിരുമേനിമാരും അനുവർത്തിക്കുന്നു.

**j)** വൈദികസെമിനാരിയിൽ നടപ്പിലുള്ളതുപോലെ ബ്രുക്സ വിശ്വാസികൾക്കെല്ലാവർക്കും നൽകണം. അത് ഭുജിക്കുവാൻ ഉപവാസം ആവശ്യമില്ല.

**k)** നാം ഇന്ന് ഉപയോഗിക്കുന്ന രഹസ്യപ്രാർത്ഥനകളിൽ പലതും പരസ്യമായി ഉപയോഗിച്ചാൽ നല്ലതായിരിക്കും.

ഉദാ: മാമോദീസ, പെന്തിക്കോസ്തി തുടങ്ങിയവയിലെ പ്രാർത്ഥനകൾ.

**l)** ദനഹാപെരുന്നാളിന് സ്ഫടികപാത്രത്തിന് മുകളിൽ ശോശപ്പ ഇടുന്നത് മനസിലാക്കാം. എന്നാൽ കാർമ്മികന്റെ തലകൂടി മറയത്തക്ക രീതിയിൽ ഇടുന്നതിന്റെ ആവശ്യം ഉണ്ടോ?

2. വൈദികർ

**a)** വൈദികർക്ക് മൂന്ന് വർഷത്തിലൊരിക്കൽ കർശനമായ **Transfer** നിഷ്കർഷിക്കേണ്ടതാണ്.

## സംശയങ്ങൾ ചോദിക്കുക

### ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

1. നമ്മുടെ കർത്താവ് മാതാവിനെ ഏല്പിച്ചത് ഏതു യോഹന്നാനെയാണ്? അബ്രഹാം ആബൂദിറമ്പാന്റെ 'അത്ഭുതസൗധം' എന്ന ഗ്രന്ഥത്തിന്റെ 60-ാം പുറത്ത് മർക്കോസ് എന്ന മറുപേരുള്ള യോഹന്നാനെയാണ് എന്ന് എഴുതിയിരിക്കുന്നു.

—പി. എം. ചാക്കോ, കിടങ്ങന്നൂർ.

യോഹന്നാൻ അപ്പോസ്തോലനെയാണെന്നു പുതിയനിയമത്തിൽ വ്യക്തം. കർത്താവിന്റെ അടുത്തു നിന്ന് ശിഷ്യനെ "താൻ സ്നേഹിച്ച ശിഷ്യനും" (യോഹ. 19:26) എന്നു പറഞ്ഞിരിക്കുന്നതുമതി അതിനു തെളിവായി. മർക്കോസ് ശിഷ്യനല്ലായിരുന്നു. ആ വാദം പുതിയതായി തോന്നുന്നു. ഗ്രന്ഥകാരന്റെ തെളിവു ചോദിക്കുന്നതു നന്നായിരിക്കും.

2. കായീൻ ആരെ വിവാഹം കഴിച്ചു?

മിസസ് അന്നമ്മ മാത്യു, ബിക്കാനിർ.

'വിശ്വാസിയായിരിക്ക' എന്ന ഗ്രന്ഥം രണ്ടാംപതിപ്പു തയ്യാറായിവരുന്നു. സെന്റ്പോൾസ് ബുക്കുഡിപ്പോ, മാവേലിക്കര 3 എന്ന മേൽവിലാസത്തിൽ എഴുതി വരുത്തി വായിക്കുക).

ഉല്പത്തി 1-11വരെ ചരിത്രരേഖയല്ല. അബ്രഹാം മുതലാണ് ചരിത്രരേഖ. 5-ാം അദ്ധ്യായത്തിലെ പ്രായം നോക്കുക. ഉല്പ. 4:14;16–17 മുതലായവ വായിച്ചാൽ മററു മനുഷ്യർ ഉണ്ടായിരുന്നു എന്നു വ്യക്തം. ഒന്നാം ആദാം രണ്ടാം ആദാമിനെപ്പോലെ പ്രാതിനിധ്യസ്വഭാവത്തിൽ പഠിച്ചാൽ മതി. നാം ഓരോരുത്തരും ചെറുപ്രായത്തിൽ ആദാംമാരല്ലേ?

3. പട്ടക്കാർക്കു പരസ്യ പാർട്ടി രാഷ്ട്രീയ പ്രവർത്തനം ശരിയോ?

റജിജോർജ്, അതുമ്പുംകുളം.

പട്ടക്കാരുടെ ഇടവകയിൽ പല രാഷ്ട്രീയ പാർട്ടിക്കാരും കാണും. അവരിൽ ഒരു പാർട്ടിയ

b) Transfer മലങ്കരസഭ മുഴുവനായി നടത്തപ്പെടണം. ഭദ്രാസനം തിരിച്ചുള്ള രീതിക്ക് മാററം ഉണ്ടാകണം.

c) Transfer കാര്യങ്ങൾ തീരുമാനിക്കേണ്ടത് എപ്പിസ്കോപ്പൽ സിന്നഡ് മാത്രമായിരിക്കണം.

d) വൈദികർക്ക് മററു സ്ഥാപനങ്ങളിൽ ജോലി ചെയ്യുവാൻ പാടില്ല എന്നത് കർശനമായി പാലിക്കപ്പെടണം.

e) ഭദ്രാസന സെക്രട്ടറിമാർക്ക് ഇടവകയുടെ പൂർണ്ണ ചുമതല (വികാരി) നൽകുന്നത് കാമ്യമല്ല.

f) മർത്തോമ്മസഭ അനുവർത്തിക്കുന്നതുപോലെ വൈദികനായശേഷവും വിവാഹം കഴിക്കുവാൻ അനുവാദം നൽകണം.

3. മേല്പട്ടക്കാർ

a) മെത്രാപ്പോലീത്താമാർക്കും സ്ഥലംമാററം അനിവാര്യമാണ്.

b) മെത്രാപ്പോലീത്താമാർക്ക് സ്ഥിരമായ ശമ്പളം (Regular Salary) നൽകേണ്ടതാണ്.

c) മേല്പട്ടക്കാരനും സേവനകാലപരിധി ഉണ്ടായിരിക്കണം. സ്വയം തീരുമാനിക്കുന്നതാകരുത്. സ്ഥാനത്യാഗത്തെക്കാൾ ഉത്തമം പെൻഷനാവുകയാണ്.

d) 'സഹായമെത്രാൻ' എന്നത് ഇന്ന് ആവശ്യമില്ലാത്ത ഒന്നായി മാറുന്നു.

e) എപ്പിസ്കോപ്പ' എന്ന സ്ഥാനത്തിന്റെയും ആവശ്യകത പുനഃപരിശോധിക്കേണ്ടതാണ്.

4. ഭരണഘടന

a) 12, 107 ഭരണഘടന ഭേദഗതി പഠിക്കുവാൻ റൂൾസ് കമ്മററി ഉണ്ടാകണം.

b) 93. സമുദായട്രസ്റ്റിമാരുടെ കാലാവധി (മലങ്കരമെത്രാപ്പോലീത്താ ഒഴിച്ച്) 5 വർഷമായി ക്ലിപ്തപ്പെടുത്തേണ്ടതാണ്. 'ആയുഷ്ക്കാലസ്ഥാനി' എന്ന രീതി മാററപ്പെട്ടേ തീരൂ....

c) 94, 100. മലങ്കര മെത്രാപ്പോലീത്തായുടെ അധികാരങ്ങൾ കാതോലിക്കായിക്കു നൽകേണ്ടതാണ്. കാതോലിക്കാസ്ഥാനം ഇല്ലാതിരുന്ന കാലത്ത് ഉണ്ടായിരുന്ന അവകാശങ്ങളായിരുന്നു അവ. കാതോലിക്കാസ്ഥാപനത്തിനുശേഷം ഈ അധികാരങ്ങൾ കാതോലിക്കായിൽ നിക്ഷിപ്തമായിരിക്കേണ്ടതാണ്.

d) 120. ആണ്ടിൽ രണ്ട് അണവീതം ഓരോ പുരുഷൻമാരിൽനിന്നും റീശ്ശീസാ പിരിക്കണം എന്നത് കാലാനുസൃതമായി മാറേണ്ടതാണ്.

e) 71. ഇടവകാംഗങ്ങളുടെ അനുപാതത്തിൽ അസോസ്യേഷൻ അംഗങ്ങളുടെ സംഖ്യ ക്ളിപ്തപ്പെടുത്തേണ്ടതാണ്. ഇന്ന് പത്ത് വീടുള്ള ഇടവകയിൽനിന്നു 3 പേർ വീതമാണ് തെരഞ്ഞെടുക്കപ്പെടുന്നത്.

—•—

ടെ വക്താവായി പരസ്യപ്രവർത്തനം പട്ടക്കാർ ചെയ്യുന്നത് ഇടവകയിൽ ഭിന്നിപ്പുണ്ടാക്കും. അവരുടെ പ്രവാചകദൗത്യം സ്ഥിരപാർട്ടിയടിസ്ഥാനത്തിലാകണ്ടതില്ല. ഏതു പാർട്ടി തെററു ചെയ്താലും അതിനെതിരായി പ്രതികരിക്കണം.

4. വി: കുർബാനഗാനമേളമോടുകൂടി വീഥികളിൽ കേൾപ്പിക്കാമോ?

പാടില്ല എന്നു സുന്നഹദോസു നിശ്ചയിച്ചു പുസ്തകത്തിൽ പരസ്യപ്പെടുത്തിയിട്ടുണ്ട്. വി. കുർബാന T. V.യിൽ കാണിക്കുന്നതിനെതിരായി ബുക്കാറസ്ററിൽ ഓർത്തഡോക്സ് ദൈവശാസ്ത്രജ്ഞന്മാർ പ്രസ്താവന ഇറക്കിയപ്പോൾ ഞാനും സംബന്ധിച്ചു. വി: കുർബാന ഭക്തിയോടെ അനുഭവിക്കാനുള്ളതാകയാൽ ററി. വി–യിൽ കാണിക്കാൻ പാടില്ല.

5. നമ്മുടെ സഭാഭരണഘടന 25–ാംവകുപ്പ് വ്യാഖ്യാനിച്ചു തരണം.

—ഫാ. ജോർജ് മററം, ത്രിശ്ശൂർ.

ഇടവക മാനേജിംഗ് കമ്മററിയംഗങ്ങളിൽ ഒഴിവു വരുന്ന സ്ഥാനത്ത് ശേഷം അംഗങ്ങൾക്ക് ഇടവക യോഗാംഗങ്ങളിൽനിന്നു തിരഞ്ഞെടുക്കാം. എന്നാൽ കൈക്കാരനോ സെക്രട്ടറിയോ ആണ് രാജിവച്ചതെങ്കിൽ പൊതുയോഗം കൂടി തെരഞ്ഞെടുക്കണം. അതിനും ഇടവക മെത്രാപ്പോലീത്തായുടെ അംഗീകാരം കിട്ടാൻ പൊതുയോഗം മിനിററ്സിൻെറ രണ്ടു കോപ്പി ഭദ്രാസനകേന്ദ്രത്തിൽ നല്കണം.

6. ഇരവിപേരൂർ ശങ്കരമംഗലത്തിൽ മാത്തൻ മാത്യു പഴയനിയമത്തിൽ പല തിരുത്തലുകളും വരുത്തേണ്ടതാണെന്ന് കാണിച്ചിരിക്കുന്നു..അതിനുള്ള അധികാരം നമുക്കുണ്ടോ? ആർക്കെങ്കിലുമുണ്ടോ? പഴയനിയമം എന്നല്ല പുതിയനിയമവും അക്ഷരംപ്രതി ശരിയാണെന്നോ അനുസരിക്കണമെന്നോ വേദപുസ്തകത്തിലുണ്ടോ? പരിശുദ്ധാത്മാവല്ലെ സകല സത്യത്തിലും വഴിനടത്തുന്നത് (യോഹ. 16:12).

ചട്ടമ്പിസ്വാമികൾ ഷൺമുഖദാസൻ ആയിരുന്ന പ്രായത്തിൽ ക്രിസ്തുമതച്ഛേദനം എന്ന ഗ്രന്ഥത്തിൽ ഛേദിച്ചിരിക്കുന്നത് പഴയ നിയമത്തിലെ യഹോവയെയാണ്. വി; ത്രിത്വത്തെ അദ്ദേഹം ശരിയായി ധരിച്ചുമില്ല. യഹോവ കോപിഷ്ഠനും യുദ്ധങ്ങളുടെ ദൈവവുമാണെന്നത് പുതിയനിയമത്തിലെ വെളിപ്പാടു തിരുത്തിയിട്ടുണ്ട്.

സി. പി. മാത്യു സങ്കീ. 4:4–ഉദ്ധരിച്ച് കോപിപ്പിൻ; എന്ന് പ്രാർത്ഥനപ്പുസ്തകത്തിൽ കാണുന്നതു തിരുത്താൻ നിർദ്ദേശിച്ചിരിക്കുന്നതു ശരിയാണ്, ''കോപിച്ചാലും പാപം ചെയ്യരുത്'' എന്ന് തർജ്ജമ ചെയ്യാം. CMS Bible–ൽ 'നടുങ്ങുവിൻ പാപം ചെയ്യാതിരിപ്പിൻ' എന്നാണ്. അതും പകർത്താവുന്നതാണ്.

7. അന്യഭാഷ സംസാരിക്കാത്തവർ വിശ്വാസികളാകയില്ലേ?

ജോർജുകോശി, ബോംബെ.

അന്യഭാഷ എല്ലവർക്കും ഇല്ല എന്ന് തിരുവചനം വ്യക്തമാക്കിയിട്ടുണ്ട് (1 കൊരി. 12:30). ദൈവമാതാവോ നമ്മുടെ കർത്താവോ അന്യഭാഷ പറഞ്ഞില്ല. ''ഭാഷാവരമോ അതു നിന്നുപോകും'' (1 കൊരി. 13:8). ചരിത്രത്തിൽ എന്നേ അതു നിന്നുപോയി. പ്രവചനമാണു കൂടുതൽ കാര്യമെന്ന് 1 കൊരി. 14–ൽ വ്യക്തം. സഭാംഗങ്ങൾക്കു ആത്മാവിൻെറ ഫലമായ സ്നേഹമാണുണ്ടാകേണ്ടത്, ഇലയായ അന്യഭാഷയല്ല. അ. പ്ര. കളിൽ പോലും 2, 11, 19 അദ്ധ്യായങ്ങളിലെ 3 ഭാഗങ്ങളിൽ മാത്രമെ അന്യഭാഷ കാണുന്നുള്ളു.

8. പറുദീസാ, സ്വർഗ്ഗം, നരകം എവിടെ?

കെ. ജെ. വറുഗീസ്, മാവേലിക്കര

എവിടെ? എന്ന ചോദ്യം സ്ഥലകാല-പരിമിതികൾക്കുള്ളിലുള്ള കാര്യങ്ങളെക്കുറിച്ചും, സ്ഥലങ്ങളെക്കുറിച്ചും, വ്യക്തികളെക്കുറിച്ചും മാത്രം പ്രസക്തം.

ദൈവം സർവ്വവ്യാപിയാകയാൽ എവിടെ' എന്ന ചോദ്യം അപ്രസക്തം. അതുപോലെ പറുദീസാ, സ്വർഗ്ഗം, നരകം മുതലായ അനുഭവങ്ങൾ എവിടെയും ആകാം. കള്ളൻ കർത്താവിനോടുകൂടി പാതാളത്തിൽ ചെന്നപ്പോൾ അതു പറുദീസാ ആയി. മരണാനന്തരകാര്യങ്ങൾ ഇപ്പോൾ നാം കണ്ണാടിയിൽ കടമൊഴിയായി കാണുന്നു (1 കൊരി. 13:12) കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ ''നമ്മുടെ നാളെ കർത്തൃകരങ്ങളിൽ സുരക്ഷിതമാകയാൽ നാളെക്കുറിച്ചോ മരണാനന്തരാനുഭവങ്ങളെക്കുറിച്ചോ വിചാരപ്പെടരുത്. അങ്ങനെ വിശ്വസ്തരായിരുന്നാൽ നാളെ കർത്താവു നോക്കിക്കൊള്ളും.

9. ''ജ്ഞാനത്തിൻെറ രഹസ്യങ്ങൾ എന്നെ നീ അറിയിച്ചു'' അർത്ഥം എന്ത്?

കെ. ഒ. തോമസ്, ദേവലോകം.

സങ്കീ: 51:–ൻെറ വിവിധ തർജ്ജമകൾ നോക്കുക CMS Bible– 'അന്തർവിഭാഗത്തിലെ സത്യമല്ലൊ നീ ഇച്ഛിക്കുന്നത്; അന്തരംഗത്തിൽ എന്നെ ജ്ഞാനം ഗ്രഹിപ്പിക്കേണമെ.' RSV–'Behold, thow desireth truth in the Inward being; therefore teach me wisdom in my Secret heart' 'പാമ്പാക്കുട പ്രാർത്ഥനപ്പുസ്തകം'– എന്നാൽ നീതിയിൽ നീ ഇഷ്ടപ്പെട്ടു. നിൻെറ ജ്ഞാനത്തിൻെറ രഹസ്യങ്ങൾ എന്നെ അറിയിച്ചു'' ഇതിൻെറ തുടർന്നുള്ള വാചകം സോപ്പാകൊണ്ട് എൻെറ മേൽ തളിക്കേണമേ ''എന്നാകയാൽ രഹസ്യപാപങ്ങളെക്കുറിച്ചുള്ള അനുതാപമാണ് ദാവീദിൻെറ മനസ്സിൽ എന്ന് ഊഹിക്കാം. ഉറിയായുടെ ഭാര്യയുമായി രഹസ്യപാപം ചെയ്തതിൻെറ കുററബോധമാണല്ലോ അനുതാപത്തിൻെറ മസമൂറിൻെറ പശ്ചാത്തലം. ദൈവജ്ഞാനത്തിൻെറ

(ശേഷം 31–ാം പേജിൽ)

# M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി

## GIVE SIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാരംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാബാവാ തിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986—ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൌജന്യമായും ചെയ്തു. ചികിത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൌജന്യ ചികിത്സക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് "Give Sight" പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂപാ അടച്ചാൽ സാധാരണ തിമിര ശസ്ത്രക്രിയയും 1500 രൂപാ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രക്രിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് അധികം വരുന്ന ചെലവുകൾ ആശുപത്രിയിൽനിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗിവ്സൈററ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും വിലാസവും..................................................Pin Code..........................

ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300 / 1500 രൂപ നിരക്കിൽ.............................................. ശസ്ത്രക്രിയയ്ക്കുള്ള .......................... രൂപ M. O. / D. D. / Cheque ആയി അയയ്ക്കുന്നു. എന്റെ പേരിൽ.....................അന്ധന്/അന്ധന്മാർക്ക് സൌജന്യ ശസ്ത്രക്രിയ നടത്തികൊടുപ്പാൻ അഭ്യർത്ഥിക്കുന്നു. എന്ന് പേരും ഒപ്പും തീയതിയും.

ചെക്ക്/ഡി.ഡി./ 'GIVE SIGHT PROJECT' Medical Mission Eye Hospital Kariambady എന്ന പേരിൽ വേണം അയയ്ക്കേണ്ടത്.

പണം സംഭാവന ചെയ്യുന്നവർക്ക് 80 G. പ്രകാരം ആദായനികുതി ഇളവു ലഭിക്കുന്നതാണ്.

അയയ്ക്കേണ്ട വിലാസം:— Dr. P. I. Mohan M. S. (Opthal) D. O. M. S.
Director
Medical Mission Eye Hospital
Kariambadi Post
Wayanad - 673 591, Kerala.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Elizabeth Philip, Nagaland. George & Family, Mylapra. Jacob A. G.



# പുത്തൻകാവിൽ കൊച്ചുതിരുമേനി

### ഓർമ്മ ഏപ്രിൽ 17

ഇരുപതാം നൂററാണ്ടിന്റെ ആദ്യപകുതിയിൽ മലങ്കര ഓർത്തഡോക്സ് സഭാന്തരീക്ഷം ജാജ്വല്യമാനമാക്കി മിന്നൽപിണർപോലെ മിന്നിമറഞ്ഞ അത്ഭുതജ്യോതിസായിരുന്നു പുണ്യശ്ലോകനായ പുത്തൻകാവിൽ കൊച്ചുതിരുമേനി. അന്യാദൃശ്യമായ അനേകം സിദ്ധിവിശേഷങ്ങളുടെ കേദാരമായിരുന്നു അദ്ദേഹം. അനുവാചകരെ അപഹൃതചിത്തവൃത്തികളാക്കുവാൻ പര്യാപ്തമായ വാഗ്ധോരണിയും, കർണ്ണാനന്ദപ്രദമായ ഗാനനിർഝരിയും നിമിത്തം അനുഗൃഹീതനായിരുന്ന തിരുമേനി സഭയുടെ ആദ്ധ്യാത്മിക വേദികളിൽ പ്രമുഖസ്ഥാനം വഹിക്കുവാൻ ദൈവനിയോഗം സിദ്ധിച്ച പരമധന്യനായതിൽ അത്ഭുതമില്ല.

## സത്യവിശ്വാസ സംരക്ഷകൻ

മലങ്കര സഭാഭാസുരൻ വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്ക് അസാധുവാണെന്നുള്ള തിരുവിതാംകൂർ ഹൈക്കോടതിയുടെ വിധിപ്രഖ്യാപനവും ഭാഗ്യസ്മരണാർഹനായ ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ സ്ഥാനാരോഹണവുംകൊണ്ട് പുരോഗതിയുടെ പാതയിൽ മുന്നേറിയ സഭക്ക് അത്തരുണത്തിൽ അശനിപാതം ഏററതുപോലെയുള്ള ഒരു ദുർദശ വന്നുകൂടി. മലങ്കര മെത്രാപ്പോലീത്തായുടെ വലംകയ്യായി വർത്തിച്ചിരുന്ന ബഥനിയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ മാതൃസഭയെ പരിത്യജിച്ച് റോമാ സഭയെ ആശ്ലേഷിച്ചത് സത്യവിശ്വാസികളായ സഭാമക്കൾക്ക് അത്യന്തം വേദനാജനകമായിരുന്നു. വട്ടശ്ശേരിൽ തിരുമേനിയുടെ വാക്കുകൾ ഇന്നും കാതുകളിൽ മുഴങ്ങുകയാണ്. 'നമ്മിൽനിന്ന് ഒരു റീത്ത് പുറപ്പെട്ടിരിക്കുന്നു; സങ്കടം, സങ്കടം, സങ്കടം!' കൊല്ലവർഷം 1108—ൽ നിലയ്ക്കൽ കൺവെൻഷൻ ഉദ്ഘാടനവേളയിൽ ചെയ്ത ഈ പ്രസ്താവനയുടെ വികാരതീവ്രത എത്രമാത്രമെന്ന് അനുമാനിക്കുക എളുപ്പമല്ല. എം. എ. മെത്രാൻ പോയപ്പോൾ എം. എ. ബി. ഡി. ക്കാരൻ മെത്രാൻ അഭിഷിക്തനായി. റീത്ത് പ്രസ്ഥാനത്തിന്റെ പ്രത്യാഘാതങ്ങളെ നേരിടുന്നതിനും, കാററിലും കോളിലും ഉലയാതെ സഭാനൗകയെ സമാധാനത്തിന്റെ തുറമുഖത്ത് ആനയിക്കുവാനുമുള്ള സാഹസികമായ പരിശ്രമത്തിന് കൊച്ചുതിരുമേനി നേതൃത്വം നൽകി. സഭയിലാകമാനം ചുററിസഞ്ചരിച്ച് സഭാമക്കളെ പ്രബുദ്ധരാക്കുകയും പൂർവ്വികമായ സത്യസഭയിൽ ഉറപ്പിച്ചുനിർത്തുകയും ചെയ്തു.

## വിദ്യാഭ്യാസ സംരക്ഷകൻ

തുമ്പമൺ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തയായി അവരോധിതനായ തിരുമേനി ഭദ്രാസനത്തിന്റെ ആസ്ഥാനമായിതെരഞ്ഞെടുത്തത് പത്തനംതിട്ടയിലെ മാക്കാംകുന്ന് എന്ന പ്രകൃതിമനോഹരമായ കുന്നിൻപ്രദേശമാണ്. അവിടെ ബേസിൽ ദയറാ സ്ഥാപിച്ച് ശെമ്മാശന്മാർക്ക് വൈദിക വിദ്യാഭ്യാസം നൽകി. സഭയുടെ പ്രഥമ കലാലയമായ പത്തനംതിട്ട കാതോലിക്കേററ് കോളജിന്റെ മുന്നോടിയായ കാതോലിക്കേററ് ഹൈസ്കൂൾ അവിടെ പ്രവർത്തനമാരംഭിച്ചു. 60 വർഷംമുമ്പ് പത്തനംതിട്ട കേവലമൊരു കർഷക ഗ്രാമമായിരുന്നു. ഇംഗ്ലീഷ് വിദ്യാലയമൊന്നും അവിടെ ഉണ്ടായിരുന്നില്ല. ഒരു സർക്കാർ മിഡിൽസ്കൂൾ മാത്രമായിരുന്നു ഏക സരസ്വതീമന്ദിരം. കോളജ് സ്ഥാപിക്കുക എന്ന അഭിലാഷം സാക്ഷാൽക്കരി

പ്രൊഫ. കെ. വി. ചാക്കോ

ക്കുന്നതിനുവേണ്ടി രണ്ടു ദശകങ്ങൾക്കുമുമ്പുതന്നെ തിരുമേനി പ്രവർത്തനം തുടങ്ങി. കോളജിനുവേണ്ട അടിസ്ഥാനത്തിൽ പടുത്തുയർത്തിയ വിതതഗംഭീരമായ മന്ദിരത്തിൽ ഹൈസ്കൂൾ പ്രവർത്തനം തുടങ്ങി. കെട്ടിടം പണി നടന്നുകൊണ്ടിരിക്കുന്നകാലത്ത് അവിടെ കടന്നുചെല്ലുന്ന പ്രേക്ഷകരെ അത്ഭുതസ്തബ്ധരാക്കുന്ന ഒരു കാഴ്ച സംഗ്രഹിച്ചുകൊള്ളുന്നു:

ഒരുദിവസം വൈകുന്നേരം പുതിയ ഹൈസ്കൂളിന്റെ അംഗീകാരത്തിനുവേണ്ടി സർക്കാരിൽ സമർപ്പിച്ച Guarentee യുടെ പകർപ്പ് എടുക്കുന്നതിനുവേണ്ടി ഈ ലേഖകൻ മാക്കാംകുന്നിൽ ചെന്നു. പൊന്നിൻസ്ലീബായും അംശവടിയും പിടിക്കുന്ന കൈകളിൽ ഇരുമ്പുപാരയും കൂടവുമാണ് കണ്ടത്. പാരകൊണ്ട് പാറകൾ ഇളക്കുകയും കൂടംകൊണ്ട് അടിച്ചു പൊട്ടിക്കുകയും ചെയ്യുന്നു. യുവാവായ മെത്രാപ്പോലീത്താ അഭിമാനപൂർവം തന്റെ ജോലി തുടർന്നു. എന്റെ ആഗമനോദ്ദേശം ആരാഞ്ഞു. തൊഴിലിന്റെ മാഹാത്മ്യത്തിൽ അഭിമാനംപൂണ്ട തിരുമേനിയുടെ മാതൃക എത്രയോ ശ്രേഷ്ഠമാണ്.

### കാതോലിക്കേററ് കോളജ്

പത്തനംതിട്ടയുടെ സർവതോന്മുഖമായ ശ്രേയസിനു നിദാനമായ കാതോലിക്കേററ് കോളജ് 1952 ആഗസ്ററ് 1-ാം തീയതി ഒരു യാഥാർത്ഥ്യമായി. തിരു-കൊച്ചി രാജപ്രമുഖൻ ശ്രീ. ചിത്തിര തിരുനാൾ ബാലരാമവർമ്മ മഹാരാജാവാണ് ഉദ്ഘാടനകർമ്മം നിർവഹിച്ചത്. കർക്കടകമാസത്തിൽ പതിവുള്ള പേമാരി അന്നേദിവസം തകർത്തു പെയ്തു. ഉൽസാഹഭരിതരായി എത്തിയ ജനക്കൂട്ടം വിഷാദമൂകരായി. ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ ഗീവറുഗീസ് ദ്വിതീയൻ ബാവാതിരുമേനിയുടെ പ്രാർത്ഥന ദൈവം കേട്ടു. ഉദ്ഘാടന സമയം അന്തരീക്ഷം പ്രസന്നമായി. കാറൊഴിഞ്ഞു; മഴമാറി. എല്ലാവരും അത്ഭുതാദരങ്ങളോടെ ബാവാ തിരുമേനിയുടെ ദൈവാശ്രയത്തിൽ പ്രശംസിച്ചു. കാതോലിക്കേററ് കോളജ് എന്ന സ്വപ്നം പൂവണിയുന്നത് കാൺമാനുള്ള ഭാഗ്യം കൊച്ചുതിരുമേനിക്ക് ലഭിച്ചില്ല എന്നുള്ള ദു:ഖസത്യം അവശേഷിക്കുന്നു.

### കൃത്യം മുന്നെ, സൗഖ്യം പിന്നെ

1940-ൽ മീനടം ഇംഗ്ലീഷ് സ്കൂളിൻെറ ആവശ്യത്തിന് കൊച്ചുതിരുമേനിയുടെ ശുപാർശ ലഭിക്കുന്നതിനായി ഞങ്ങൾ രണ്ടുപേർ (ബഹുമാനപ്പെട്ട വെള്ളൂപ്പറമ്പിൽ അച്ചനും ഈ ലേഖകനും കൂടി) ചെങ്ങന്നൂർ ബഥേൽ അരമനയിൽ തിരുമേനിയെ കാണാൻ ചെന്നു. രാത്രി പന്ത്രണ്ടുമണി കഴിഞ്ഞിരുന്നു. തിരുമേനി അവിടെയില്ലെന്നും പുത്തൻകാവിൽ മെത്രാപ്പോലീത്തൻ ഹൈസ്കൂളിൽ പണികൾ നടത്തിക്കുവാൻ പോയിരിക്കുകയാണെന്നു മനസിലാക്കി ഞങ്ങൾ നേരെ പുത്തൻകാവിൽ ചെന്നു. രാത്രി ഒരുമണി സമയം. കുററാക്കൂരിരുട്ട്. കതകും ജനലും അടച്ചു കിടക്കുന്നു. ചുററി നടന്ന് മുട്ടിയും തട്ടിയും ശബ്ദമുണ്ടാക്കിയപ്പോൾ ഉണർന്ന തിരുമേനി ഞങ്ങളോട് വിവരങ്ങൾ ചോദിച്ചറിഞ്ഞു. തിരുവനന്തപുരത്ത് വിദ്യാഭ്യാസ ഡയറക്ടർക്ക് കൊടുക്കേണ്ട ശുപാർശക്കത്ത് വാങ്ങി സ്ഥലം വിടുകയും ചെയ്തു. പട്ടുമെത്തയിൽ സുഖസുഷുപ്തിയിൽ കഴിയേണ്ട തിരുമേനി രണ്ടു മൂന്നു ബഞ്ചുകൾ അടുപ്പിച്ചിട്ട് കിടന്നുറങ്ങുകയായിരുന്നു. ഊണും ഉറക്കവും ആ സ്കൂൾ മുറിയിലെ ബഞ്ചിലായിരുന്നു. സ്വന്തം സുഖസൗകര്യങ്ങളെ നിസാരമായി കണക്കാക്കുകയും കർത്തവ്യങ്ങൾക്കു മുൻഗണന നൽകുകയും ചെയ്യുന്ന സ്വഭാവം എത്രയോ മഹനീയം! ആദരണീയം!!

### ഉജ്ജ്വല വാഗ്മി—നിസ്തുല കർമ്മയോഗി

അദ്ദേഹത്തിൻെറ നർമ്മരസം തുളുമ്പുന്ന പ്രഭാഷണശൈലി കൺവൻഷൻ യോഗങ്ങളിൽ ധാരാളം ജനങ്ങളെ ആകർഷിച്ചിരുന്നു. 'പശുവും ശിശുവും, പാമ്പും പാട്ടിൻ ഗുണമറിഞ്ഞീടും' എന്നു പറയുന്നതുപോലെ അദ്ദേഹത്തിൻെറ ഇമ്പമാർന്ന പാട്ടും, ഉറങ്ങുന്നവരെ ഉൽബുദ്ധരാക്കുന്ന വാണീവിലാസവും അവിസ്മരണീയമാണ്. വേദശാസ്ത്ര പാരാവാര പാരംഗതനായ തിരുമേനിക്ക് ഏതൊരു വിഷയത്തെക്കുറിച്ചും എത്രനേരം വേണമെങ്കിലും പ്രസംഗിക്കുവാൻ ഒരു പ്രയാസവുമില്ല. കാതോലിക്കാസിൻെറ പ്രചാരകനും പ്രവാചകനുമായ അദ്ദേഹം കുന്നംകുളത്തു പള്ളിയിൽനടത്തിയ പ്രഭാഷണം മൂന്നുമണിക്കൂർ നീണ്ടുനിന്നു. ഹൃദ്രോഗിയായ അദ്ദേഹത്തിൻെറ അന്ത്യപ്രഭാഷണമായിരുന്നു അത്. ★

## പി. കെ. ജോസഫ് മെമ്മോറിയൽ സ്ക്കോളർഷിപ്പ്

ന്യൂയോർക്കിലെ ന്യൂറോഷൽ (വെസ്ററ് ചെസ്ററർ കൗണ്ടി) സെൻറ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകയുടെ ആഭിമുഖ്യത്തിൽ നൽകപ്പെടുന്ന പി. കെ. ജോസഫ് (അപ്പു) മെമ്മോറിയൽ സ്ക്കോളർഷിപ്പിന് സമർത്ഥരും നിർദ്ധനരുമായ വിദ്യാർത്ഥികളിൽനിന്ന് അപേക്ഷകൾ ക്ഷണിക്കുന്നു. ജാതിമത പരിഗണനകളില്ലാതെ, 1994-'95 വിദ്യാഭ്യാസ വർഷത്തിൽ പ്രീ-ഡിഗ്രി ഒന്നാം വർഷ കോഴ്സിനു ചേരുന്ന വിദ്യാർത്ഥികൾക്കായിരിക്കും സ്ക്കോളർഷിപ്പു നൽകുന്നത്. വിദ്യാർത്ഥിയുടെ കുടുംബത്തിൻെറ സാമ്പത്തികനില, പഠനത്തിലുള്ള പുരോഗതി എന്നിവയുടെ അടിസ്ഥാനത്തിൽ തുടർന്നുള്ള വർഷങ്ങളിലും സ്ക്കോളർഷിപ്പ് നൽകുന്ന കാര്യം പരിഗണിക്കുന്നതാണ്.

വിദ്യാർത്ഥി സ്വന്തം കൈപ്പടയിൽ എഴുതിയതും പേര്, രക്ഷകർത്താവിൻെറ പേര്, രക്ഷകർത്താവുമായുള്ള ബന്ധം, മേൽവിലാസം, രക്ഷകർത്താവിൻെറ തൊഴിൽ, വാർഷികവരുമാനം, S. S. L. C-ക്ക് പഠിച്ച സ്ക്കൂൾ, മാർക്കുലിസ്ററ് എന്നീ വിവരങ്ങളടങ്ങുന്നതുമായ അപേക്ഷ ഹൈസ്ക്കൂൾ ഹെഡ്മാസ്ററുടെയും വിദ്യാർത്ഥിയുടെ താമസസ്ഥലത്തിനു സമീപമുള്ള ഓർത്തഡോക്സ് ഇടവക വികാരിയുടെയും ശുപാർശകൾ സഹിതം 1994 മെയ് 31-നുമുമ്പ് ലഭിക്കത്തക്കവിധം മാനേജർ, മലങ്കരസഭാമാസിക, കാതോലിക്കേററ് ഓഫീസ്, ദേവലോകം, കോട്ടയം-38 എന്ന വിലാസത്തിൽ അയച്ചിരിക്കണം. മററ് ഏതെങ്കിലും സാമ്പത്തികസഹായം ലഭിക്കുന്ന വിദ്യാർത്ഥികൾ ഈ സ്ക്കോളർഷിപ്പിന് അപേക്ഷിക്കാൻ പാടുള്ളതല്ല

# CONTROL OF AIDS : A CHRISTIAN APPROACH

The author.........is a Ph. D. from Pune University.......working as Assistant Director at National Institute of Virology, Pune,is a recipient of Jawaharlal Nehru Award of ICAR...........

The most sensational and deadlier disease reported in the last decade, which threatens the very fabric of human society, has been the AQUIRED IMMUNE DEFICIENCY SYNDROME (AIDS). This disease can be viewed as the ugliest manifestation of sexual sins which man has been indulging in from time immemorial. Since this disease is originally traced to homosexuals,a Bible reader may term it as 'Sodom,s Disease". Homosexuality was very rampant in Sodom, a place in Ancient Palestine. People of Sodom did not spare even a prophet.

The first AIDS case in India which was reported in may 1986 was infected by blood transfusion during coronary bypass surgery in USA. The second case, a haemophiliac was reported a month later. As per a report

Dr. G. Geevarghese

by Indian Council of MedicalResearch(ICMR) a total of 242 full blown AIDS Cases have been reported till October 31, 1992 from 16 States and Union Territories of the country. Out of a total of 1528567 individuals screened for AIDS, 10856 were found seropositive; a seropositivity rate of 7.1/1000. The AIDS scenario in India has been rapidly changing with the tremendous increase in HIV seropositivity among the prostitutes in Maharashtra, Tamil Nadu as well as in other states The prostitutes and the professional blood donors have been identified as the major high risk groups in these areas.

AIDS has been reported from 162 countries. To date the global AIDS cases are 1.5 million including 500000 children. There are about 8-10 million HIV infected persons of which one third are women and one million are chidren. By the year 2000 estimates are that there will be 40 million HIV infected persons and 10 million cases. The overall seropositivity rate for HIV in India is 5-7 per 1000. However, the seropositivity rate is high (28% to 30%) among prostitutes and 12%-15% in persons with sexually transmitted disease.

## How is the virus transmitted?

The virus causing this disease is known as human immunodeficiency virus (HIV). The virus has 3 modes of entry: (a) Sexual (b) Though blood; (c) Vertically (from mother to child). HIV transmission through sex is mostly found among promiscuous people through different types of their sexual activities. The virus is also transmitted through blood, blood products and transplaned organs. Blood that is present is syringes that are used without proper sterilisation and infected needles that are shared by intravenous drug users can also transmit infection. The virus is not transmitted through casual contact. There is no danger of getting the virus through shaking hands, the telephone, swimming pools, sharing utensils and from mosquito bites.

## The Disease and Symptoms

The virus is slow virus and there is a long incubatien period (time from infection to disease) varying from 4 months to over 15 years, the average being 8 years—before symptoms appear. The length of the incubation period depends on the initial amount of virus the host encounters. The first symptoms of the disease are vague and may be seen with many other chronic illness. They are: (1) Diarrhoea of more than 3 weeks duration, (2) Loss of weight (more than 10% of body weight), (3) Fever lasting more than 3 months, (4) Enlargement of the lymph nodes, (5) Fatigue; (6) Malaise. Since the immunity system is destroyed during the disease the body can be easily

attacked by other pathogens causing various diseases including cancers.

## How is the virus infection detected?

The commonest method for detecting infection with this virus is to detect anti-bodies to the virus. The common screening test is the ELISA (the enzyme linked immunosorbent assay). The ELISA test if found repeatedly reactive, is then confirmed by means of the Western blot test. The western blot detects antibodies to specific viral antigents and is therefore more specific.

## Treatment

As HIV is integrated with the host cell, drugs against the virus would also be toxic to the cells. One group of drugs that is found to be helpful are the drugs against the reverse transcriptase. The first of these drugs used was AZT or azidothymidine (Zidovudine). However, because of its toxicity to the bone marrow a combination of drugs i. e. AZT and ddc (dideoxycytidine) have shown beneficial effects. These drugs can reduce the severity of the illness and can prolong the survival of AIDS patients[3].

## Prevention

The best way to combat any disease is to PREVENT it. This can be done by medical as well as moral methods.

### a) Medical Methods

(1) By screening of blood for transfusion and preparation of blood products. (2) Use of properly sterilised syringes, needless and instruments and proper decontamination. (3) Use of universal sefety precuations by all medical and paramedical professionals. (4) Vaccination — effective preventive and therapeutic.

### b) Moral Methods:

Celibacy, Chastity and Fidelity

"The wages of sin is death"[4]. AIDS is the price the manking paying for his sins, the price which he is paying for violating the ten commandments of God. AIDS generally doesn't affect persons who restrict their sexual life to single partner and avoid sexual orgies. From that point of view, AIDS is unique among all the dreaded diseases. Therefore the best way to control this disease is to spread the knowledge about it and to inculcate the moral values such as chastity, fidelity and celibacy among the people. No other religion in the world is perhaps as strict as Christianity regarding these values. Jesus once said "anyone who looks at a woman and wants to possess her is guilty of committing adultery with her in his heart. So if your right eye causes to sin, take it out and throw it away ', stressing the necessity of the control of the mind, leave alone the physical control. The imperativeness of following these values in the life has been stressed again and again by St. Paul throughout his teachings [5, 6, 7] Sexual immorality such as adultery was condemned as one of the greatest sins. Divorce as allowed for Jews in old Testament time by Moses was completely banned. He gave a new dimension to Christian morals when he preached that every God's man's body is part of Christ's body and the same cannot be used for joining with that of a prostitute. Though he himself was a celibate, he was the first to point out the necessity of having a happy sexual life among the married with a view of keeping the lust of the people. The Christian ethos consisting of these moral values can be seen prevelent very much among the Christian communities until very recently, especially among the Eastern churches. Even viewing cinema was considered to be a taboo until recently among the Syrien Christians, one of the oldest Christians of the world. However, during the course of time much of these values have been eroded especially among the Western countries due to various factors such as the boom of the electronic media etc. The so called spiritual revivalism which is reported to have spread in the developed and underdeveloped countries seems to have no effect on the promiscuous life style of the people. It looks as if the modern evangelists are vying each other to interpret / misinterpret Bible in their own ways, overlooking the enforcement of these cardinal moral values among the members. The rate of divorce, teenage pregnancy, sexual immorality and drug abuses etc. are steadily increasing day by day in different countries, especially in the Western countries. There seems to be a

(Cont. P. 31)

ഫീച്ചർ

# 'എനിക്ക് മനസുണ്ട്, നീ ശുദ്ധമാക'

**ഓർത്തഡോക്സ് സഭയുടെ ജീവകാരുണ്യ പ്രവർത്തനങ്ങളിലെ ഒരു ശ്രദ്ധേയ അദ്ധ്യായമായ സെ. ജോർജ് ബാലികാഗ്രാമത്തെപ്പററി ഫാ. കെ. ഐ. ഫിലിപ്പ്, ഫാ. ജോസഫ് വെണ്ടറപ്പിള്ളി എന്നിവർ എഴുതുന്നു.**

ലോകത്തെമ്പാടുമുള്ള ഒന്നരക്കോടി കുഷ്ഠരോഗികളിൽ 40 ലക്ഷം (ഏതാണ്ട് മൂന്നിൽ ഒരു ഭാഗത്തോളം) ഇന്ത്യയിൽ ഉണ്ടെന്നാണ് ലോകാരോഗ്യ സംഘടനയുടെ കണക്ക്. കുഷ്ഠരോഗികളെ മാററിപാർപ്പിക്കുന്ന അനേകം കോളനികളും ആശുപത്രികളും ഇന്ത്യയിൽ ധാരാളം ഉണ്ട്. കുഷ്ഠം സൗഖ്യമാകുന്ന രോഗമാണെന്ന് വൈദ്യശാസ്ത്രം പഠിപ്പിക്കുന്നു, എങ്കിലും കുഷ്ഠരോഗികൾ ധാരാളം ഉണ്ടെന്നുള്ളത് വാസ്തവമാണ്. അവരെ ഉൾക്കൊള്ളുവാനും മററ് രോഗികളെപ്പോലെ പരിഗണിക്കുവാനും ഇന്നും സമൂഹത്തിന് കഴിയുന്നില്ല എന്ന യാഥാർത്ഥ്യം നിലനിൽക്കുന്നു. രോഗം വന്ന് സൗഖ്യമായവരെപ്പോലും ആധുനിക സമൂഹം കൈക്കൊള്ളുന്നതിന് വൈമുഖ്യം കാണിക്കുന്നു. കുഷ്ഠരോഗികൾക്കുവേണ്ടി കാര്യമായി ഒന്നും ചെയ്യുവാൻ മലങ്കരസഭയ്ക്ക് കഴിയുന്നില്ല എന്നത് മറച്ചുവയ്ക്കേണ്ടതില്ല. എങ്കിലും 1985–ൽ പ.സുന്നഹദോസിന്റെ അനുഗ്രഹത്തോടും കല്പനയോടുംകൂടെ ആരംഭിച്ച യാച്ചാരം ബാലഗ്രാം വളരെവേഗം വളർന്നുകൊണ്ടിരിക്കുന്നു.ഈ നല്ല വേലയ്ക്ക് സഭയുടെ വിവിധ നിലകളിൽനിന്ന് മാത്രമല്ല നാനാജാതിമതസ്ഥരിൽ നിന്നും കൈത്താങ്ങൽ ലഭിച്ചുകൊണ്ടിരിക്കുന്നു. ഇന്ത്യയുടെ വിവിധ സംസ്ഥാനങ്ങളിൽനിന്നുമായി104 കുട്ടികൾ ഇപ്പോൾ യാച്ചാരത്ത് വളർത്തപ്പെടുന്നു. കുഷ്ഠരോഗികളുടെ അടുത്ത തലമുറയ്ക്ക് ഇത് ഒരു ആശാകേന്ദ്രമാണ്. കുഷ്ഠരോഗ നിവാരണം ഈവിധം സാദ്ധ്യമാകുന്നു.

യാച്ചാരത്ത് ആൺകുട്ടികളെ മാത്രമാണ് വളർത്തുന്നത്. കുഷ്ഠരോഗികളുടെ പെൺകുട്ടികളുടെ അനേകം അപേക്ഷകൾ വന്നുകൊണ്ടിരിക്കുന്നു. അവർക്കുവേണ്ടി സെൻറ് ജോർജ് ബാലികഗ്രാം എന്ന പേരിൽ ഒരു സ്ഥാപനത്തിന്റെ പ്രവർത്തനം ആരംഭിച്ചു കഴിഞ്ഞ വിവരം ഇതിനകം എല്ലാവരും അറിഞ്ഞിരിക്കുമല്ലോ.

തിരുവചനം വായിക്കുമ്പോൾ കുഷ്ഠരോഗികളെ സമൂഹം വെറുത്തു എന്നും അവന് പാളയത്തിൽ കടക്കുവാൻപോലും അനുവാദമില്ലെന്നും നാം കാണുന്നു. 'അശുദ്ധൻ അശുദ്ധൻ' എന്ന് ഉച്ചത്തിൽ വിളിച്ചുകൊണ്ട് നടന്ന കുഷ്ഠരോഗി അനുഭവിച്ചിരുന്ന മനോവേദന ശാരീരിക അവസ്ഥയെക്കാൾ വലുതാണെന്ന് ഓർക്കുക. ഇങ്ങനെയുള്ള ഒരു രോഗി യേശുവിന്റെ സന്നിധിയിൽ വന്നപ്പോൾ അവനെ സ്പർശിച്ച് ശുദ്ധനാക്കി. 'എനിക്ക് മനസുണ്ട് നീ ശുദ്ധമാക' (വി. മത്തായി 8:3.) എന്നു പറഞ്ഞ കർത്താവിന്റെ സ്വരം ഇന്നും പ്രസക്തമാണ്. ഭാരതത്തിലെ 40 ലക്ഷത്തോടും താൻ പറയുന്നു എനിക്ക് മനസുണ്ട്. പക്ഷെ ഇന്ന് ഇവർക്കുവേണ്ടി കൈനീട്ടി അവരെ ശുദ്ധമാക്കേണ്ട ചുമതല പ. സഭയ്ക്കുണ്ട്. നമുക്ക് ഓരോരുത്തർക്കുമുണ്ട്. നിങ്ങൾ കൈ നീട്ടൂ ഇവർ ശുദ്ധമാകും.

## ശിലാസ്ഥാപന റിപ്പോർട്ട്

ആതുരശുശ്രൂഷാരംഗത്ത് ഉത്തരേന്ത്യയിൽ ഓർത്തഡോക്സ് സഭയുടെ ഒരു സംഭാവനകൂടെ --സെൻറ് ജോർജ് ബാലികാഗ്രാം--കുഷ്ഠരോഗികളുടെ, കുഷ്ഠരോഗമില്ലാത്ത പെൺകുട്ടികളെ പുനരധിവാസംചെയ്ത് പ്രാഥമിക വിദ്യാഭ്യാസവും ലളിതമായ കൈത്തൊഴിലും അഭ്യസിപ്പിച്ച് ഉത്തരവാദിത്വമുള്ള പൌരന്മാരാക്കിത്തീർക്കുക എന്നുള്ളതാണ് ഈ സ്ഥാപനത്തിന്റെ ഉദ്ദേശ്യം.

ഇതു സ്പോൺസർ ചെയ്ത ഓർത്തഡോക്സ് സഭയിലെ ശിശുക്ഷേമബോർഡിന്റെ ആഭിമുഖ്യത്തിൽ ഇതേ താല്പര്യത്തോടെ 1987–ൽ യാച്ചാരത്ത് 5 കുട്ടികളെക്കൊണ്ട് ആരംഭിച്ച സെ. ഗ്രീഗോറിയോസ് ബാലഗ്രാം ഇപ്പോൾ 100 കുട്ടികളെ സംരക്ഷിക്കാവുന്ന ഒന്നായി വളർന്നിട്ടുണ്ട്.

പൂനാ--ബോംബെ ഹൈവേയിൽ ദീഹു റോഡ് ഓർത്തഡോക്സ് പള്ളിക്കു സമീപം നിർമ്മാണമാരംഭിക്കുന്ന സെ ജോർജ് ബാലികാഗ്രാമിന്റെ ശിലാസ്ഥാപനം ബോംബെ ഭദ്രാസനാധിപൻ ഡോ. പീലിപ്പോസ് മാർ തിയോഫിലോസ് മെത്രാപ്പോലീത്തായും ശിഷുക്ഷേമ ബോർഡ് പ്രസിഡൻറ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുംകൂടി നിർവഹിച്ചു. സഭാംഗമായ തോമസ് ജോർജ് സൗജന്യമായി നൽകിയ രണ്ടേക്കർ സ്ഥലത്താണ് ബാലികാഗ്രാം കോംപ്ളക്സിന്റെ പ്രാരംഭപണി നടക്കുന്നത്.

ഇതുസംബന്ധിച്ച് സെൻറ്തോമസ് നഗറിൽ ചേർന്ന പൊതുസമ്മേളനത്തിൽ പൂനാ കിർക്കി, ദേഹുറോഡ് എന്നീ പള്ളികളിലെ അംഗങ്ങളും ഒട്ടേറെ ഹിന്ദു മുസ്ലീം അഭ്യുദയകാംക്ഷികളും സംബന്ധിച്ചു. മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചയോഗം മാർ തെയോഫിലോസ് മെത്രാപ്പോലീത്ത ഉത്ഘാടനം ചെയ്തു. (ശേഷം 32--ാം പേജിൽ)

കത്ത്

# ചില നിർദ്ദേശങ്ങൾ

## ബേബി വർഗീസ്, ന്യൂയോർക്ക്

''ബൂവിലശേഷം'' എന്ന പാട്ട് ചൊല്ലി, ആദ്യത്തെ ശ്ളീഹാ വായിക്കുന്നതിനു മുമ്പ്, ''പരിശുദ്ധനായ (ഇന്ന) ശ്ളീഹായുടെ പൊതുലേഖനത്തിൽനിന്നും: ഹാബീബായ് — ബാറക്മോർ'' എന്ന് വായനക്കാരൻ പറയുന്നുണ്ട്. അതുപോലെതന്നെ പൗലോസ് ശ്ളീഹായുടെ ലേഖനം വായിക്കുന്നതിന് മുമ്പ് '' ആഹായ് — ബാറക് മോർ'' എന്നും പറയുന്നുണ്ട്. ഹാബീബായും ആഹായുമൊക്കെ എന്തിനാണ് പറയുന്നതെന്ന്, വായനക്കാരനോ കേൾക്കുന്ന ജനങ്ങൾക്കോ വലിയ നിശ്ചയമൊന്നുമില്ല. യോഹന്നാൻ ശ്ളീഹാ തന്റെ ലേഖനങ്ങളിൽ ''എന്റെ വാത്സല്യമുള്ളവരെ'' (ഹാബീബായ്) എന്ന് ജനങ്ങളെ പലതവണ അഭിസംബോധന ചെയ്യുന്നുണ്ട്. അതുപോലെതന്നെ പൗലൂസ് ശ്ളീഹാ ''എന്റെ സഹോദരങ്ങളെ'' (ആഹായ്) എന്ന് പലതവണ ജനങ്ങളെ തന്റെ ലേഖനങ്ങളിൽക്കൂടി അഭിസംബോധന ചെയ്യുന്നുണ്ട്. അതുകൊണ്ടാണല്ലോ നമ്മുടെ വായനകൾ തുടങ്ങുന്നതിനുമുമ്പ് ഹാബീബായ് എന്നോ ആഹായ് എന്നോ വായനക്കാരൻ പറയുന്നത്. എന്നാൽ അവിടെ ''ബാറക്മോർ''ന്റെ സ്ഥാനം വീണ്ടും അർത്ഥം തെററിക്കുന്നതാണ്. താഴെ പറയുന്ന രീതിയിലുള്ള ചെറിയ വ്യത്യാസങ്ങൾ വരുത്തിയാൽ അർത്ഥത്തിന് സാരമായ വ്യത്യാസമുണ്ടാകുമെന്ന് തീർച്ചയാണ്.

(1) വായനക്കാരൻ: പരിശുദ്ധനായ (ഇന്ന) ശ്ളീഹായുടെ പൊതുലേഖനത്തിൽനിന്നും: ബാറക്മോർ. ജനം: ശ്ളീഹായുടെ ഉടയവന് സ്തുതിയും—നമ്മുടെ മേൽ തന്റെ അനുഗ്രഹങ്ങളും—എന്നേക്കും ഉണ്ടായിരിക്കട്ടെ. വായനക്കാരൻ: എന്റെ വാത്സല്യമുള്ളവരേ!..........

(2) വായനക്കാരൻ:— പൗലോസ് ശ്ളീഹാ (എഫേസ്സോസുകാർക്ക്) എഴുതിയ ലേഖനത്തിൽനിന്നും: ബാറക്മോർ. ജനം: ശ്ളീഹായുടെ ഉടയവന് സ്തുതിയും-നമ്മുടെമേൽ തന്റെ അനുഗ്രഹങ്ങളും—എന്നേക്കും ഉണ്ടായിരിക്കട്ടെ.

വായനക്കാരൻ:—എന്റെ സഹോദരങ്ങളെ!.....

അതുപോലെതന്നെ ഖണ്ഡിപ്പിന്റെ ശുശ്രൂഷ കഴിഞ്ഞ് ''അണയ്ക്കപ്പെട്ട ഈ വിശുദ്ധ രഹസ്യങ്ങൾ കൈക്കൊള്ളുന്നതിന് മുമ്പിൽ, വീണ്ടും കരുണയുള്ള കർത്താവിന്റെ മുമ്പാകെ നാം തലകുനിക്കണം'' എന്ന് ശുശ്രൂഷക്കാരൻ പറയുന്നുണ്ട്. ഇവിടെ ''മുമ്പിൽ'' എന്ന വാക്ക് വിപരീത അർത്ഥമുളവാക്കുന്നതാണ്. ''മുമ്പേ'' എന്ന വാക്കാണ് ഉപയോഗിക്കേണ്ടത്. ഇംഗ്ലീഷിലെ **BEFORE** എന്ന വാക്കിന് മുമ്പിൽ എന്നും മുമ്പേ എന്നും ഉള്ള അർത്ഥമുണ്ട്. മുമ്പിൽ എന്ന വാക്ക് സ്ഥാനത്തെ കുറിക്കുന്നതും മുമ്പേ എന്ന വാക്ക് സമയത്തെ കുറിക്കുന്നതുമാണ്. വി. കുർബാനയുടെ ഈ സന്ദർഭത്തിൽ ''മുമ്പേ'' എന്ന വാക്കാണ് ഉപയോഗിക്കേണ്ടത്. ★

# ഒരു ചിന്തയ്ക്ക്

## വറുഗീസ്, കിഴക്കേമുറി

സർ,

മൽസരിച്ചെന്നപോലെ വിവാഹ അടിയന്തിരങ്ങൾ നടത്തുമ്പോൾ മനസ്സിൽ പലതും ചിന്തിച്ചുപോകും. ഒരു 20 ആയിരംമുതൽ അങ്ങോട്ടു തുടങ്ങുകയാണ് പാർട്ടിയുടെ ചെലവിനങ്ങൾ! സദ്യക്കുള്ള ഭക്ഷണസാധനങ്ങളുടെ തുക, അലങ്കാരപ്പന്തൽ, വീഡിയോ ഇങ്ങനെ പോകും! സ്ത്രീധനം ഇന്നില്ല! അതു പോകട്ടെ സ്ത്രീകൾക്കു കൊടുക്കേണ്ട അവകാശധനം കൊടുത്ത് അവരുടെ അവകാശം സംരക്ഷിക്കുന്നതിൽ ന്യായീകരണം കണ്ടെത്താം. എന്നാൽ ഒരുനേരത്തെ ആഹാരത്തിനു വകയില്ലാത്തവർക്കു വയറു നിറയ്ക്കുന്നതിനും വേണ്ടിയല്ല, കുററം കണ്ടുപിടിക്കുന്നതിനും, പ്രൗഡി തെളിയിക്കുന്നതിനും മാത്രം പാർട്ടി നടത്തുന്ന പരിപാടി നിർത്തേണ്ടതല്ലേ? അതു കാലത്തിന്റെ ഒരു ആവശ്യമല്ലേ? സദ്യയിലെ ഭക്ഷണസാധനങ്ങൾ വെറുതേ വെയിസ്ററായി കാക്കയ്ക്കും പട്ടിക്കുംവേണ്ടി കളയുന്നതു കാണുമ്പോൾ ആർക്കും ധാർമ്മിക രോഷം ഉണരുന്നില്ല! വെറും ദുരഭിമാനത്തിന്റെ വിലപേശലല്ലേ നടക്കുന്നത്? വിവാഹ അടിയന്തിരങ്ങളുടെ ചെലവ് ചുരുക്കുന്നതിൽ ഇടവകതലത്തിൽ പ്രതിവിധി കണ്ടെത്തേണ്ടതാണ്. സഭാതലത്തിലോ, രാഷ്ട്രതലത്തിലോ ഒരു നിരോധനം അനുകരണീയമായ ഒരു പരിഷ്ക്കാരമായിരിക്കും. ഇടവകതലത്തിൽ ഈ പ്രൗഢി ഒന്നു കുറയ്ക്കുന്നതിന് ശ്രമിക്കുന്നെങ്കിൽ പലരും അതിനെ സ്വാഗതം ചെയ്യും. വിവാഹകർമ്മം കഴിഞ്ഞ് ഒരു ലഘുഭക്ഷണത്തോടുകൂടി പിരിഞ്ഞുപോകുകയും, ആവശ്യമില്ലാത്ത ചെലവിനങ്ങൾ വെട്ടിക്കുറച്ച് ആ തുക ഇടവക അടിസ്ഥാനത്തിൽ ഒരു നല്ല കാര്യത്തിന് വിനിയോഗിക്കത്തക്കവിധം ഒരു മൂലധനമായി മാറുന്നെങ്കിൽ അതൊരു പുണ്യകർമ്മമായി മാറും. പാവപ്പെട്ട ഒരു യുവതിയുടെ വിവാഹത്തിന് വിനിയോഗിക്കുന്നെങ്കിൽ അതിൽ സന്തോഷിക്കാമല്ലോ. മതത്തിന്റെയോ, ജാതിയുടെയോ അതിർവരമ്പുകൾക്കതീതമായിട്ടു നടത്തുന്നതും അനുകരണീയമാണ്.

ഒന്നു ചിന്തിക്കുക! ഏതെങ്കിലും നല്ല മാർഗ്ഗങ്ങൾ കണ്ടുപിടിക്കുക: വിവാഹാടിയന്തിരങ്ങളുടെ പാഴ്ച്ചെലവ് വെട്ടിക്കുറയ്ക്കുന്നതിന്, ആ വെറും ചെലവ് ഒരു സൽക്കർമ്മമായി മാറുന്നെങ്കിൽ എത്ര അനുഗ്രഹകരം! ☆

# ബജററ് പ്രസംഗം

**മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ**

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ്
കമ്മററിയുടെ 20–3–'94 ലെ യോഗത്തിൽ

**അസോസ്യേഷൻ സെക്രട്ടറി ശ്രീ. എം. ററി. പോൾ**

1994–'95 ലെ ബജററ് അവതരിപ്പിച്ചുകൊണ്ട് ചെയ്ത പ്രസംഗം

പ. ബാവാതിരുമേനി, അഭിവന്ദ്യ തിരുമേനിമാരെ, ബഹുമാന്യരായ റമ്പാച്ചന്മാരെ, കോറെപ്പിസ്കോപ്പമാരെ, വൈദികരെ, മാനേജിംഗ് കമ്മററി അംഗങ്ങളെ,

ഇന്നത്തെ മാനേജിംഗ് കമ്മററിയോഗത്തിലെ മുഖ്യവിഷയത്തിലേക്ക് നാം കടന്നിരിക്കുകയാണല്ലോ. 1994–95-ലെ നമ്മുടെ സഭയുടെബജററ്, ഇവയുടെ വിശദവിവരങ്ങൾ മുൻകൂട്ടിതന്നെ പതിവുപോലെ നിങ്ങളുടെ കൈകളിൽ എത്തിയിരിക്കും എന്ന് ഞാൻ കരുതുന്നു. അവയുടെ ഇനം തിരിച്ചുള്ള ചർച്ചകളിലേക്ക് കടന്ന് അവയെ വിലയിരുത്തി ഭേദഗതികൾ വേണ്ടിവന്നാൽ അവ ഉൾക്കൊള്ളിച്ച് പാസ്സാക്കണമെന്ന് നിങ്ങളോട് അഭ്യർത്ഥിക്കുന്നു. എന്നാൽ അതിനു മുമ്പായി ഈ ബജററ് തയ്യാറാക്കുമ്പോൾ സ്വീകരിച്ച സമീപനം എന്തായിരുന്നുവെന്നും നമ്മുടെ കഴിവുകൾ, ബലഹീനതകൾ, ഒരു ക്രിസ്തീയ സഭയെന്നുള്ള നിലയിൽ നമുക്കുള്ള ചുമതലകൾ, സേവനാവസരങ്ങൾ ഇവ കൂടാതെ നമ്മെ തുറിച്ചുനോക്കുന്ന ചില പ്രശ്നങ്ങൾ എന്നിവയെക്കുറിച്ച് ചില ചിന്തകൾ നിങ്ങളുടെ മുമ്പിൽ അവതരിപ്പിക്കേണ്ടത് ഒരടിയന്തിരാവശ്യമായി ഞാൻ കരുതുന്നു. മിക്കവാറും ഈ ഇനങ്ങളിൽ ഞാൻ പറയുന്ന പല വസ്തുതകളും ഒട്ടുംതന്നെ പുതുമയില്ലാത്തവയായിരിക്കുമെന്നും ഒരു പരിധിവരെ ആവർത്തന വിരസത അനുഭവപ്പെട്ടേക്കുമെന്നും ഞാൻ വിശ്വസിക്കുന്നു. എന്നിരുന്നാലും ഈ കുററബോധത്തോടെ ഞാൻ ആരംഭിക്കട്ടെ.

നമ്മുടെ സഭയുടെ സ്വയശീർഷകത്വവും പൗരാണികത്വവും സ്വാതന്ത്ര്യവും കണ്ണിലെ കൃഷ്ണമണിപോലെ കാത്തുസൂക്ഷിക്കുവാനുള്ള വ്യഗ്രതയാണ് നമ്മുടെ ഏററവും വലിയ ദൈവാനുഗ്രഹമെന്ന് ഞാൻ കരുതുന്നു. പിതാക്കന്മാരോടുള്ള നമ്മുടെ ആത്മാർത്ഥമായ സ്നേഹാദരവും വിധേയത്വവും മറെറാരു സഭയിലും ഇന്ത്യയിലെന്നല്ല ലോകത്തെമ്പാടുമുള്ള ഒരു മതവിഭാഗത്തിലും കാണുവാൻ സാധിക്കുമെന്ന് തോന്നുന്നില്ല. സഭയുടെ ഭരണസംവിധാനംതന്നെ ഏററവും നൂതനവും എന്നാൽ അങ്ങേയററം പുരാതന മൂല്യാധിഷ്ഠിതവുമാണ്. നമ്മുടെ ഭരണഘടനയും അതിൽ വിവക്ഷിച്ചിട്ടുള്ള ഭരണസംവിധാനങ്ങളും നമുക്കേവർക്കും അഭിമാനിക്കുവാൻ വക നൽകുന്നവയാണ്. എന്നാൽ ഈ സംവിധാനത്തെ തച്ചുടയ്ക്കാനായി കഴിഞ്ഞ കുറെ നൂററാണ്ടുകളായി നാനാഭാഗത്തുനിന്നുമുണ്ടായിട്ടുള്ള സംഘടിതമായ പരിശ്രമങ്ങളെ അടിപതറാതെ നാം നേരിട്ടുകൊണ്ടിരിക്കുന്നു എന്നുള്ളത് തികച്ചും അഭിമാനകരമായ ഒരു വലിയ നേട്ടംതന്നെയാണ്. എന്നാൽ ഈ ശ്രമകരമായ ധർമ്മയുദ്ധത്തിന്റെ കെടുതികൾ ധനശേഷിയുൾപ്പെടെ നാനാപ്രകാരത്തിലുള്ള നമ്മുടെ കഴിവുകളിൽ ശക്തിയായ സമ്മർദ്ദം ചെലുത്തുന്നുണ്ടെന്നുള്ള വസ്തുക ഞാൻ പറയാതെ തന്നെ നിങ്ങൾക്കറിവുള്ള കാര്യങ്ങളാണ്. കഴിഞ്ഞ കുറെ വർഷങ്ങളായി ഈ ഒരിനത്തിൽതന്നെ ഭീമമായ സാമ്പത്തികഭാരവും മാനവശേഷി തിരിച്ചുവിടുന്നതുമൂലം ഉണ്ടാകുന്ന നഷ്ടവും ക്രിയാത്മകമായ നമ്മുടെ ക്രിസ്തീയ ഉത്തരവാദിത്വങ്ങളിൽ ചിലവയെ പരിപൂർണ്ണമായി ത്യജിക്കേണ്ടിവരുകയോ ശോഷിപ്പിക്കുകയോ എങ്കിലും ചെയ്തിട്ടുണ്ട് എന്നുള്ളതിൽ രണ്ടുപക്ഷമുണ്ടെന്ന് തോന്നുന്നില്ല. ഈ വിന കുറച്ചുകാലത്തേക്കു കൂടിയെങ്കിലും നമ്മെ തളർത്തിയിടും എന്നുള്ളതും ഒരു വസ്തുതയാണ്. എന്നിരുന്നാലും ഇവയ്ക്കു വേണ്ട വിഭവശേഷി സമാഹരിക്കുവാനും അതേസമയം തന്നെ നമ്മുടെ ക്രിസ്തീയദൗത്യം ഒരളവുവരെയെങ്കിലും നിർവ്വഹിക്കുവാനും അത്ഭുതകരമായി നമുക്കു സാധിക്കുന്നു എന്നുള്ളത് ഏററവും വലിയ ദൈവാനുഗ്രഹമായി ഞാൻ കാണുന്നു.

നമ്മുടെ കഴിവുകൾ കണക്കാക്കി നോക്കിയാൽ ഇതിൽ എത്രയോ വലിയ കാര്യങ്ങൾ ചെയ്യുവാൻ കഴിവുള്ള ഒരു കൂട്ടമാണ് നാമെന്ന് അധികപേരും ചിന്തിച്ചിട്ടുണ്ടോയെന്ന് ഞാൻ സംശയിക്കുന്നു. ദശാംശം ദൈവഹിത പ്രവർത്തനങ്ങൾക്കു വേണ്ടി കൊടുക്കുന്നത് നമ്മിൽ പലരും ചെയ്യുന്നില്ലയെന്നുള്ളത് പോകട്ടെ, വാർഷിക മൊത്ത വരുമാനത്തിൽ മുന്നൂററിഅറുപത്തഞ്ചിലൊരു ഭാഗം സഭാപ്രവർത്തനങ്ങൾക്കായി നീക്കിവയ്ക്കണമെന്നുള്ള പൊതുതീരുമാനം സഭയുടെ പരമാദ്ധ്യക്ഷൻ നിർബന്ധപൂർവ്വം ഓർമ്മിപ്പിക്കു

മ്പോൾ (കല്പനയാണെങ്കിൽ അനുസരിക്കാതെ തരമില്ലല്ലൊ) നമ്മിൽ എത്രപേർ അക്കാര്യത്തിൽ വേണ്ടത്ര ശ്രദ്ധ ചെലുത്തുന്നുണ്ടെന്ന് ഒരു ആത്മപരിശോധന നടത്തേണ്ടതാണ്. ഈ സഭയിൽ കുറഞ്ഞപക്ഷം നാല്പത് രൂപായെങ്കിലും ദിവസവരുമാനമുളള മൂന്നുലക്ഷം പേരെങ്കിലും ഉണ്ടെന്നുള്ളത് ഒരു വസ്തുതയാണ്. കൂടുതലുള്ളവർ ധാരാളമായുണ്ട് എന്നുള്ളതും ഞാൻ വിസ്മരിക്കുന്നില്ല. അങ്ങനെ നോക്കുമ്പോൾ ഒരുകോടിയോടടുത്ത് വിഭവസമാഹരണം കാതോലിക്കാ ദിനപ്പിരിവിലൂടെ ശേഖരിക്കുവാൻ സാധിക്കുമായിരിക്കെ നമ്മുടെ കഴിഞ്ഞ പതിനഞ്ച് വർഷത്തെ അക്ഷീണ പരിശ്രമഫലമായി മുപ്പത് ലക്ഷത്തിൽ മാത്രം എത്തിനില്ക്കുകയാണ്. നമ്മുടെ ദൗത്യനിർവ്വഹണത്തിന് ഏററവും വിലങ്ങുതടിയായി നില്ക്കുന്നത്. നമ്മുടെ കഴിവുകൾ, ദൈവത്തിന്റെ അളവററ കാരുണ്യംമൂലം മാത്രം നമുക്കോരോരുത്തർക്കും ലഭിച്ചിട്ടുള്ള അനുഗ്രഹങ്ങൾ മററുള്ളവരുമായി പങ്കിടുവാനുള്ള വൈമനസ്യം മാത്രമാണ്. ഈ സ്ഥിതി മാറിയാൽ മാത്രമെ ക്രിസ്തീയ ദൗത്യം പൂർണ്ണമായി നിർവ്വഹിക്കുന്ന ഒരു സഭയായി തലയുയർത്തിപ്പിടിക്കുവാൻ നമുക്ക് സാധിക്കുകയുള്ളു എന്ന് ഈ അവസരത്തിൽ നിങ്ങളെ ഞാൻ സ്നേഹപൂർവ്വം ഓർമ്മിപ്പിക്കുകയാണ്. മറെറാരു പ്രശ്നം നമ്മെ അഭിമുഖീകരിക്കുന്നത് ദൈവവേലയ്ക്കുവേണ്ടി വേണ്ടത്ര സന്മനസ്സും കഴിവുമുള്ള ആളുകളുടെ അഭാവവും അവരെ പരിശീലിപ്പിക്കുന്നതിനും പരിരക്ഷിക്കുന്നതിനുമുള്ള പരിമിതികളാണ്. ഇക്കാര്യത്തിൽ നമ്മൾ മററുള്ള സമൂഹങ്ങളെ അപേക്ഷിച്ച് ഭേദമാണെങ്കിലും വളരെ വളരെ മെച്ചപ്പെട്ട സേവന വ്യവസ്ഥകൾ നൽകി സഭയിലെ ചെറുപ്പക്കാരെ ഈ ജീവിതധാരയിലേക്ക് ക്ഷണിച്ചുവരുത്തേണ്ടതാണ്. വളരെ ശ്രേഷ്ഠവും പ്രസിദ്ധിയുമുള്ള ഒരു വൈദിക സെമിനാരി നമുക്കുണ്ട്. ഇവിടുത്തെ സൗകര്യങ്ങളും പരിമിതികളും നാമെല്ലാം ദിനംപ്രതി കാണുന്നതാണ്. നൂററിഎഴുപത്തഞ്ചിൽപരം വർഷങ്ങൾ പിന്നിട്ട ഈ സെമിനാരി ലോകത്തെമ്പാടുമുള്ള നമ്മുടെ സഭയുടെ ആവശ്യങ്ങൾ നിറവേററാനായി കാലാനുസൃതമായി വളർന്ന് വികസിക്കേണ്ടിയിരിക്കുന്നു. ചുററുപാടുമുള്ള മാററങ്ങൾ കണക്കിലെടുക്കുവാനും കേരളത്തിലും പുറത്തുമുള്ള വളർന്നുവരുന്ന നമ്മുടെ കുഞ്ഞുങ്ങളുടെ ആശയങ്ങളെ ക്രിസ്തീയ കാഴ്ചപ്പാടിലൂടെ നയിച്ചുകൊണ്ടു പോകുന്നതിനും കഴിവുള്ള പട്ടക്കാരുടെ ഒരു സമൂഹത്തെ കെട്ടിപ്പടുക്കുവാനുള്ള സമയം ഇപ്പോൾതന്നെ വൈകിക്കഴിഞ്ഞിരിക്കുന്നു. അടിയന്തിരമായി സിമ്മനാരിയിൽ വർഷംതോറും അറുപത് പേരെയെങ്കിലും തിരഞ്ഞെടുത്ത് എല്ലാവിധ ആധുനിക സൗകര്യങ്ങളോടുംകൂടി പഠിപ്പിക്കുവാൻ സജ്ജീകരിക്കുകയും ഇന്ന് സേവനമനുഷ്ഠിക്കുന്ന നമ്മുടെ ബഹുമാനപ്പെട്ട പട്ടക്കാർക്ക് ഇന്നത്തെതിലും വളരെയേറെ മെച്ചപ്പെട്ട വേതന വ്യവസ്ഥകൾ പ്രദാനം ചെയ്യുവാനും ഞാൻ മുൻപ് പറഞ്ഞ സാമ്പത്തികസഹായ വ്യഗ്രത നാം ഓരോരുത്തരും നമ്മിൽക്കൂടെ എല്ലാ സഭാംഗങ്ങളും കാണിച്ചില്ലെങ്കിൽ നമ്മുടെ സഭയുടെ ഭാവി സ്വല്പം പരുങ്ങലിലാവുകയില്ലേ എന്ന് ഞാൻ ഭയപ്പെടുന്നു. കഴിഞ്ഞ കുറെ വർഷങ്ങളായി നാം കേരളത്തിലൊട്ടാകെ ഏകീകരിച്ച ഒരു വൈദിക ശമ്പളപദ്ധതി നടപ്പാക്കി വരികയാണല്ലൊ. നമ്മുടെ സമൂഹത്തിലെ സാമാന്യം മാന്യതയുള്ള ഒരു ജീവനക്കാരന് ലഭിക്കുന്ന വേതനം പോലും നമ്മുടെ എല്ലാ ആത്മീകാവശ്യങ്ങൾ നിർവ്വഹിക്കുന്ന ഒരു പട്ടക്കാരന് നല്കുവാൻ സാധിച്ചിട്ടുണ്ട് എന്ന് എനിക്ക് അഭിപ്രായമില്ല. വളരെ ദൂരം ഇക്കാര്യത്തിൽ നാം മുമ്പോട്ടു പോകേണ്ടിയിരിക്കുന്നു. ഇത്രത്തോളമെങ്കിലും ചെന്നെത്താൻ നമുക്ക് സാധിച്ചത് നമ്മുടെ ആരുടേയും കഴിവല്ലെന്നും പരിശുദ്ധനായ പരുമലതിരുമേനി പ: ബാവാതിരുമേനിയിലൂടെയും, പ: സുന്നഹദോസിലൂടെയും അത്ഭുതങ്ങൾ പ്രവർത്തിക്കുന്നതുകൊണ്ട് മാത്രമാണെന്ന് പറഞ്ഞുകൊണ്ട് ഇക്കാര്യത്തിലുള്ള ചുമതലയും ഉത്തരവാദിത്വവും ഒരിക്കൽകൂടി നിങ്ങളെ അനുസ്മരിപ്പിച്ചുകൊള്ളുന്നു.

അടുത്തതായി വിദ്യാഭ്യാസം ഉള്ളവരും ഇല്ലാത്തവരുമായ നമ്മുടെ ചെറുപ്പക്കാർ ഒരു തൊഴിലിനുവേണ്ടി നെട്ടോട്ടം ഓടുന്ന കാര്യം നിങ്ങളുടെ ശ്രദ്ധയിൽപ്പെടുത്തുവാൻ ഞാൻ ആഗ്രഹിക്കുന്നു. ദീർഘനാൾ വ്യവസായരംഗത്ത് പ്രവർത്തിച്ച് കഴിവുള്ളിടത്തോളം നമ്മുടെ ചെറുപ്പക്കാരെ സഹായിച്ചുവെന്നതിന് ഒരു പരിധിവരെ ആയിനത്തിൽ ദുഷ്പേര്വരെ സമ്പാദിച്ച ഒരാളെന്ന നിലയ്ക്ക് ഈ പ്രതിഭാസത്തിന്റെ അളവ് എത്രത്തോളമാണെന്ന് ഒരു ഏകദേശരൂപമുണ്ട്, കുറഞ്ഞ പക്ഷം ഏകദേശം 25000—ത്തിനും 35000—ത്തിനും ഇടയ്ക്ക് ജോലിചെയ്യുവാൻ കഴിവുള്ള ചെറുപ്പക്കാർ പലരും യോഗ്യതകൾ കൈമുതലാക്കി തൊഴിലില്ലാതെ നമ്മുടെ സഭയിൽ മാത്രം കഴിയുന്നു എന്നാണ് എന്റെ നിഗമനം. എല്ലാവർക്കും തൊഴിലവസരം നല്കുവാൻ ബാദ്ധ്യതയുള്ള സർക്കാരിനത് സാധിക്കാതെ ഇരിക്കുന്ന പരിതസ്ഥിതിയിൽ ഒരു സഭയെന്നുള്ള നിലയിൽ നമുക്കത് സാധിതമാകുമെന്ന് എനിക്ക് തോന്നുന്നില്ല. എന്നാൽ സർക്കാരിന്റെയും മററു പല സംഘടനകളുടെയും സഹായങ്ങൾ ഇക്കാര്യത്തിൽ നിർല്ലോഭമായി ലഭിക്കുമെന്നാണ് ഞാൻ മനസ്സിലാക്കുന്നത്. ഇവകൾ ലഭ്യമാക്കണമെങ്കിൽ അതിനുള്ള സംഘടനകൾ അവയെ നടത്തിക്കൊണ്ടുപോകുവാനുള്ള നമ്മുടെ പാടവം എന്നിവ നമുക്ക് ഉണ്ടാകേണ്ടത് ആവശ്യമാണ്. തൊഴിലവസരങ്ങൾ സൃഷ്ടിക്കുവാൻ സഭയെന്നുള്ള നിലയ്ക്ക് നമുക്ക് എന്തു ചെയ്യുവാൻ കഴിയും എന്ന വിഷയത്തിന്റെ നാനാവശങ്ങളെപ്പററി പഠിച്ച് ഈ കമ്മററിയിൽ ഒരു റിപ്പോർട്ട് സമർപ്പിക്കുവാൻ അഭിവന്ദ്യ മിലിത്തിയോസ് തിരുമേനി അദ്ധ്യക്ഷനായും ബഹു: വെണ്ടറപ്പിള്ളി അച്ചൻ കൺവീനറായും ഒരു സബ് കമ്മററിയെ പ: ബാവാ തിരുമനസ്സുകൊണ്ട് നിയമിച്ചിരുന്നു. കമ്മററി പ്രഗത്ഭരും അനുഭവ

സമ്പത്തുള്ള പലരെയും പങ്കെടുപ്പിച്ചുകൊണ്ട് പല ആലോചനകൾ നടത്തിയെങ്കിലും പ്രായോഗികമായ ഒരു ആരംഭം കുറിക്കുവാൻ സാധിച്ചിട്ടില്ലായെന്നത് വ്യസനസമേതം അറിയിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഈ പ്രധാനപ്പെട്ട പ്രശ്നത്തിന് ഒരു പരിധിവരെയെങ്കിലും പരിഹാരം കണ്ടേ തീരൂ എന്ന് എല്ലാവരും സമ്മതിക്കുമെന്ന് ഞാൻ കരുതുന്നു. ഈ കമ്മററി അടുത്ത മാനേജിംഗ് കമ്മററിയുടെ നാളുകളിൽ പുനഃസംഘടിപ്പിച്ച് നിർണ്ണായകമായ പ്രവർത്തന രൂപരേഖ തയ്യാറാക്കി നടപ്പിൽ വരുത്തുമെന്ന് ഞാൻ ആശിക്കുന്നു. ചുമതലപ്പെട്ടവർ വരുംവർഷങ്ങളിൽ ഉചിതമായ നടപടികൾ കൈക്കൊള്ളണമെന്ന് ഞാൻ അഭ്യർത്ഥിക്കുകയും ചെയ്യുന്നു.

ഈ മാനേജിംഗ്കമ്മററിയുടെ ആരംഭകാലത്ത് ഒരു ഭവന സഹായപദ്ധതി രൂപം കൊടുക്കുവാനുള്ള നിർദ്ദേശംപരിഗണിച്ച് അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി അദ്ധ്യക്ഷനായും ശ്രീ. എ. കെ. തോമസ് കൺവീനറായും ഒരു കമ്മററിയെ പ: ബാവാ തിരുമനസ്സുകൊണ്ട് നിയമിക്കുകയുണ്ടായി. അഭിവന്ദ്യ തിരുമേനിയുടെയും, കൺവീനർ ശ്രീ. തോമസിന്റെയും അക്ഷീണപരിശ്രമംമൂലം ഏകദേശം ഇരുനൂറോളം വീടുകളുടെ പണി പല ഘട്ടങ്ങളിലായി പുരോഗമിച്ചുവരുന്നു എന്നു കാണുന്നത് ചാരിതാർത്ഥജനകമാണ്. ഈ വരുംവർഷം ഈ പ്രവർത്തനങ്ങൾ തുടർന്നു നടത്തുന്നതിനായി 12 ലക്ഷം രൂപാമാത്രം ജനറൽ അക്കൗണ്ടിൽ വകകൊള്ളിച്ചിട്ടുള്ളത് കൂടുതൽ ആവശ്യക്കാർ ഇല്ലായെന്നുള്ളതുകൊണ്ടല്ല മറിച്ച് സാമ്പത്തിക പരിമിതി ഒന്നുമാത്രമാണെന്നും, ഈ ഇനത്തിൽ കൂടുതൽ തുക കണ്ടെത്തി കൂടുതൽ പേർക്ക് സഹായം എത്തിച്ചുകൊടുക്കേണ്ടതായിട്ടുണ്ട് എന്നുള്ള നിർദ്ദേശം സഭാംഗങ്ങൾ സ്വീകരിക്കും എന്ന് ഞാൻ വിചാരിക്കുന്നു. നൂതന പണസമ്പാദന മാർഗ്ഗം ആരായുകയും അവ നടപ്പാക്കി കൂടുതൽപേരെ ഇതിന്റെ അനുഭോക്താക്കളാക്കുവാനും വരുംവർഷം സാധിക്കട്ടെയെന്ന് ഞാൻ ആശിക്കുകയാണ്. ഈ ഇനത്തിലേയ്ക്ക് പന്ത്രണ്ട് ലക്ഷം രൂപാ വകകൊള്ളിച്ചിട്ടുണ്ട്.

നമ്മുടെയിടയിൽ സാമ്പത്തികമായി പിന്നോക്കം നില്ക്കുന്ന ഭവനങ്ങൾ ധാരാളമായി ഉണ്ട് എന്ന് ഞാൻ പറയാതെ നിങ്ങൾക്കറിവുള്ള കാര്യമാണ്. പ്രായമായ പെൺകുട്ടികളെ വിവാഹം ചെയ്തുകൊടുക്കുക എന്നത് ഇക്കൂട്ടരെ സംബന്ധിച്ചിടത്തോളം വളരെ ശ്രമകരമായ ഒരു ചുമതലയാണ്. അതിനായി പ: ബാവാതിരുമേനിതന്നെ അദ്ധ്യക്ഷനായും അസോസിയേഷൻ സെക്രട്ടറി തന്നെ സെക്രട്ടറിയായും ശ്രീ. തോമസ് കമ്പുക്കാട്ട് ജനറൽ കൺവീനറായും ഒരു കമ്മററി പ്രവർത്തനസജ്ജമായി രംഗത്തുണ്ട്. ഈ കമ്മററിയുടെ പ്രവർത്തനഫലവും, പ: ബാവാതിരുമേനിയുടെ നേരിട്ടുള്ള ശ്രമഫലമായും ഒരു നല്ല സംഖ്യ പിരിച്ചെടുക്കുവാൻ സാധിച്ചിട്ടുണ്ട്. ഉദ്ദേശം നൂറോളം യുവതികളുടെ വിവാഹത്തിനായി മൂന്ന് ഘട്ടങ്ങളിലായി വിവാഹമൊന്നിന് പതിനയ്യായിരംരൂപാ സഹായധനമായി നല്കുവാൻ ഇതിനോടകം സാധിച്ചിട്ടുണ്ട്. എന്നത് ചാരിതാർത്ഥജനകമാണ്. ഈ സംരംഭം തുടർന്ന് നടത്തുന്നതിന് 12 ലക്ഷം രൂപാ വരുംവർഷത്തെ ബജററിൽ വകയിരുത്തിയിട്ടുണ്ട് കൂടുതൽ തുക സമാഹരിച്ച് കൂടുതൽ പേർക്ക് ഈ പ്രധാന മേഖലയിൽ സഹായം എത്തിക്കുവാൻ കഴിയട്ടെയെന്ന് ഞാൻ നിങ്ങളോടൊപ്പം ആശിക്കുകയാണ്.

വളരെ നാളത്തെ ആലോചനകളുടെയും പല മാനേജിംഗ് കമ്മററികളിൽ പാസ്സായ റിപ്പോർട്ടുകളുടെയും അടിസ്ഥാനത്തിൽ കേന്ദ്രസെക്രട്ടറിയേററ് പുതിയ സ്ഥലത്തേയ്ക്ക് മാററിസ്ഥാപിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. കൂടുതൽ പ്രവർത്തനസജ്ജമാക്കുവാൻ കൂടുതൽ ആളുകളെയും തിരഞ്ഞെടുക്കുവാൻ ആരംഭിച്ചിട്ടുണ്ട്. പ: ബാവാ തിരുമേനിയുടെ ശ്രമഫലമായി കമ്പ്യൂട്ടർ ഒഴികെയുള്ള ആധുനിക യന്ത്രസജ്ജീകരണങ്ങളും ലഭ്യമായിട്ടുണ്ട്. വരുന്ന ഏപ്രിൽമാസത്തിൽ ലഭിക്കത്തക്കവണ്ണം ഒരു കമ്പ്യൂട്ടർ സംവിധാനവും ഏർപ്പാടാക്കിയിട്ടുണ്ട്. ദേവലോകത്ത് പൊതുവായി പ്രവർത്തിക്കുന്ന ഒരു ടെലഫോൺ സംവിധാനവും പ്രവർത്തനസജ്ജമായിക്കൊണ്ടിരിക്കുകയാണ്. വരുംവർഷം സെപ്തംബർ മാസത്തോടുകൂടി ഒരു ആധുനിക സെക്രട്ടറിയേററ് കരുപ്പിടിപ്പിക്കുവാൻ തക്കവണ്ണമാണ് കരുക്കൾ നീക്കുന്നത്. ഒരു കമ്പ്യൂട്ടർ സംവിധാനം സഭയിൽ പല കാര്യങ്ങൾക്കും പുതിയ മാനങ്ങൾ എത്തിപ്പിടിക്കുവാൻ സഹായിക്കും എന്നതിൽ തർക്കമില്ല. ഈ പദ്ധതിക്കായി ഒരുലക്ഷത്തി അൻപതിനായിരം രൂപാ വകയിരുത്തിയിട്ടുണ്ട്. കൂടാതെ കാതോലിക്കേററിൽ ജോലി ചെയ്യുന്നവർ പിരിഞ്ഞുപോകുമ്പോൾ ഗ്രാററുവിററി, പ്രോവിഡൻറ് ഫണ്ട് എന്നിവ വരുന്ന ഏപ്രിൽ ഒന്നുമുതൽ നല്കുവാനും ആലോചിക്കുകയാണ്. ഈ ചിലവിലേയ്ക്കും കാലാനുസരണമായ വർദ്ധനവുകൾ സ്ററാഫിനു നല്കു

## സെ. മേരീസ് ഓർത്തഡോക്സ് ചർച്ച്
### ഡാളസ്, യു. എസ്. എ.

## വിദ്യാഭ്യാസ ധനസഹായം

പഠനത്തിൽ സമർത്ഥരായ നിർദ്ധന വിദ്യാർത്ഥീവിദ്യാർത്ഥിനികൾക്ക് S. S. L. C. യ്ക്കു ശേഷമുള്ള വിദ്യാഭ്യാസത്തിന് സഹായം നൽകുന്നു. ഫൈനൽ പരീക്ഷയുടെ അററസ്ററു ചെയ്ത മാർക്കുലിസ്ററും കോഴ്സ് സർട്ടിഫിക്കററും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 1994 ജൂലൈ 15—നു മുമ്പ് താഴെ കാണുന്ന വിലാസത്തിൽ ലഭിച്ചിരിക്കണം.

Rev. Fr. John Kunnathusseril
225 Simmons Dr.
Coppell, Tx. 75019, U. S. A.

വാനുമായി കാതോലിക്കേറ്റ് ഓഫീസ് ചിലവിനത്തിൽ കൂടുതൽ തുക (ഉദ്ദേശം 50,000 രൂപ) വകയിരുത്തിയിട്ടുണ്ട്. കൂടാതെ ദേവലോകത്തെ ആവശ്യത്തിനായി ഒരു കാറോ, ജീപ്പോ വാങ്ങുന്നതിനായി രണ്ടരലക്ഷം രൂപയും റോഡ് ടാറിടുന്നതിനായും ഓഫീസിലേക്ക് ഒരു ജനറേറ്റർ വാങ്ങുന്നതിനുമായി 5,25,000 രൂപ പല ഇനങ്ങളിലായി ജനറൽ അക്കൗണ്ടിൽ വകകൊള്ളിച്ചിട്ടുണ്ട്.

ദേവലോകത്ത് ഭക്ഷണം പാകം ചെയ്യുന്നതും അത് വിളമ്പുന്നതും ആധുനീവൽക്കരിക്കേണ്ടതും സഭയുടെ ഒരത്യാവശ്യ കാര്യമാണ്. കൂടാതെ കാതോലിക്കാ ബാവായുടെ ആസ്ഥാനത്ത് ഒരു നല്ല കവാടം തീർക്കേണ്ടതും ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരാവശ്യമാണ്. ഇതിലേക്കായി യഥാക്രമം 8 ലക്ഷം രൂപയും, 1 ലക്ഷം രൂപയും ജനറൽ അക്കൗണ്ടിൽ ഇക്കൊല്ലം വകകൊള്ളിച്ചിട്ടുണ്ട്. ഈ ഇനത്തിൽ പ: ബാവാതിരുമേനിക്ക് എട്ടുലക്ഷം രൂപയോളം ഗൾഫിലുള്ള സഭാംഗങ്ങൾ എത്തിച്ചുകൊടുത്തിട്ടുള്ളത് നന്ദിപൂർവ്വം ഇത്തരുണത്തിൽ സ്മരിക്കുകയാണ്.

നമ്മുടെ വൈദികസിമ്മനനാരിയുടെ വർദ്ധിച്ചുവരുന്ന ആവശ്യങ്ങൾ പരിഗണിച്ച് പുതിയ വികസന പ്രവർത്തനങ്ങൾക്കായി പത്തുലക്ഷം രൂപ വകകൊള്ളിച്ചിട്ടുണ്ട്. കൂടാതെ നിത്യചിലവുകൾ ഭംഗിയായി നടത്തുന്നതിനുവേണ്ടി രണ്ടു ലക്ഷംരൂപ ചേർത്തിട്ടുണ്ട്. കൂടുതൽ സൗകര്യങ്ങൾ ഇവമൂലം സിമ്മനാരിയിൽ ഉണ്ടാകും എന്ന് നമുക്കാശിക്കാം.

കോട്ടയം പട്ടണത്തിന്റെ നടുമദ്ധ്യത്തിലുള്ള എം. ഡി. സിമ്മനാരി കോമ്പൗണ്ടിൽ ഉദ്ദേശം ഒരേക്കറിൽപരം സ്ഥലം അന്യ കൈവശത്തിലായിരിക്കുകയാണ്. ഒരു പ്രത്യേകകമ്മററിയുടെ വളരെ ശ്രമകരമായ പരിശ്രമങ്ങൾമൂലം ചിലവയെല്ലാം തിരിച്ചെടുക്കുവാനുള്ള സാദ്ധ്യത തെളിഞ്ഞുവന്നിരിക്കുകയാണ്. ഈ കമ്മററിയുടെ പ്രവർത്തനം ഉത്സാഹപൂർവ്വം തുടരുവാനും നഷ്ടപ്പെട്ടുപോയവ വീണ്ടെടുക്കുവാനുമായി ഈ വർഷത്തെ ജനറൽഅക്കൗണ്ടിൽ ഇരുപതുലക്ഷംരൂപ വകയിരുത്തിയിട്ടുണ്ട്. രണ്ടുമൂന്ന് കൊല്ലങ്ങൾക്കുള്ളിൽ കുടിയേററക്കാരെ മുഴുവനും ഒഴിപ്പിച്ചെടുക്കുകയെന്നത് ഒരു വെല്ലുവിളിയായി ഈ കമ്മററി സ്വീകരിച്ചിട്ടുള്ളത് വിജയപ്രദമാകട്ടെ എന്ന് ഞാനും നിങ്ങളോടൊപ്പം ആശിക്കുകയാണ്. ഒഴിപ്പിച്ചെടുക്കുന്ന സ്ഥലങ്ങളിൽ മതിലുകൾകെട്ടിയും, മനോഹരമായ കെട്ടിടങ്ങൾ നിർമ്മിച്ചും കൂടുതൽ ആദായകരമാക്കുവാൻ വരുംവർഷങ്ങളിൽ സാധിക്കുമെന്നുതന്നെയാണ് എന്റെ വിശ്വാസം. എം. ഡി. സിമ്മനാരിയിലുള്ള കെട്ടിടങ്ങളിൽ നിന്നും കാലാനുസരണമായി വാടക വർദ്ധനവിന് പ: ബാവാതിരുമേനിയുടെ നിർദ്ദേശപ്രകാരം സെക്രട്ടറിയും, റവ: ഫാ. കെ. വി. വർഗീസും, കാതോലിക്കേററ് ഓഫീസുംചേർന്ന് ഒരു സംഘടിതശ്രമം നടത്തുകയാണ്. ചില്ലറ പ്രശ്നങ്ങൾ ഉണ്ടെന്നുവരുകിലും '95 മാർച്ചുമാസത്തോടുകൂടി ആകെ വരുമാനം സാരമായി വർദ്ധിക്കുമെന്നാണ് പ്രതീക്ഷ. വരവിനത്തിലുള്ള വ്യത്യാസം ഇതിന് ചൂണ്ടുപലകയാണ്.

കാലംചെയ്ത ഭാഗ്യസ്മരണീയനായ അഭിവന്ദ്യ പക്കോമിയോസ് തിരുമേനിയുടെ കബറിടം പുതുക്കി പണിതുകൊണ്ടിരിക്കുകയാണ്. അതിനോടൊരുമിച്ച് ആ പള്ളിയും പൊളിച്ച് പണിതീർന്നുവരികയാണ്. ഈ രണ്ടിനത്തിലുംകൂടി ഇടവകയ്ക്ക് ഭാരിച്ച ചിലവ് താങ്ങാനാവാത്ത വിധം വർദ്ധിച്ചിരിക്കുകയാണ്. ചുമതലപ്പെട്ടവർ ഈ വിഷയം പ: ബാവാതിരുമേനിയെ അറിയിക്കുകയും വർക്കിംഗ്കമ്മററിയിൽ ഈ വിഷയം ചർച്ചചെയ്ത മുറയ്ക്ക് ഈ ഇനത്തിൽ കബറിടം പണിയുവാൻ ഒരു സഹായമായി അൻപതിനായിരം രൂപ വകകൊള്ളിച്ചിട്ടുണ്ട്.

കഴിഞ്ഞകൊല്ലം നിങ്ങൾ അംഗീകരിച്ച മലങ്കര ഓർത്തഡോക്സ് ചർച്ച് എഡ്യൂക്കേഷൻബോർഡും മെഡിക്കൽബോർഡും ഇനിയും രൂപീകൃതമായിട്ടില്ല. എന്നിരുന്നാൽതന്നെയും അവകൾ വരുംവർഷമെങ്കിലും നിലവിൽ വരുമെന്നും ആ വകയ്ക്ക് ചിലവുകൾ വേണ്ടിവന്നേയ്ക്കാമെന്നുള്ള പ്രത്യാശയിൽ കഴിഞ്ഞകൊല്ലം വകകൊള്ളിച്ചിരുന്ന തുകകൾ ഇക്കൊല്ലവും വകയിരുത്തിയിരിക്കുകയാണ്.

## ഭദ്രാസന ആസ്ഥാനങ്ങൾ

കാലാകാലങ്ങളായി മെത്രാപ്പോലീത്തന്മാർ സ്വന്തം പരിശ്രമം ഒന്നുകൊണ്ട് മാത്രമാണ് ആസ്ഥാനമന്ദിരങ്ങൾസ്ഥാപിച്ചിരുന്നത്. എന്നാൽ അടുത്ത കാലത്തായി കേന്ദ്രത്തിൽനിന്നും മേൽപറഞ്ഞ ചിലവിലേക്ക് സഹായഹസ്തം നീട്ടാറുണ്ട്. കുന്നംകുളം ഭദ്രാസനാസ്ഥാനംപണിത വകയ്ക്ക് അഭിവന്ദ്യമിലിത്തിയോസ് തിരുമേനിക്ക് ഭാരിച്ച കടബാദ്ധ്യതവന്നുകൂടിയിട്ടുണ്ട്. കൂടാതെ പണിതീരാത്ത വീടെന്ന നിലയിൽ തിരുവനന്തപുരത്തെ ആസ്ഥാനമന്ദിരവും നിലകൊള്ളുകയാണ്. സഭയുടെ പൊതുസ്ഥാപനങ്ങൾ എന്നുള്ള നിലയിൽ ഈ രണ്ട് ഭദ്രാസനങ്ങൾക്കും ഒരു കൈത്താങ്ങൽ എന്ന നിലയിൽ രണ്ടുലക്ഷം രൂപാ വീതം സഹായധനമായി വകയിരുത്തിയിട്ടുണ്ട്.

## വൈദിക ശമ്പളപരിഷ്കാരം

1–4–'93 മുതൽ വൈദിക ശമ്പളപദ്ധതി പുതിയതാക്കി നടപ്പിൽ വന്നിരിക്കുകയാണ്. പദ്ധതിയുടെ മാർഗ്ഗരേഖ അനുസരിച്ചുള്ള പിരിവുകളും ഇടവകകളിൽനിന്ന് ശേഖരിച്ചുകൊണ്ടിരിക്കുകയാണ്. സഭയുടെ ഇപ്പോഴത്തെ സാഹചര്യങ്ങളിൽ എല്ലാ പള്ളികളേയും ഈ സംരംഭത്തിൽ പങ്കുകൊള്ളിക്കുക സാദ്ധ്യമല്ലെന്ന് ഞാൻ പറയാതെതന്നെ നിങ്ങൾക്കറിയാം. ഈ വിടവ് നികത്തുന്നതിനായി Special grant toun developed dioceses എന്ന ശീർഷകത്തിൽ ഇക്കൊല്ലം പ്രത്യേകമായി പന്ത്രണ്ട് ലക്ഷം രൂപ വകകൊള്ളിച്ചിരിക്കുകയാണ്. സമാധാനപരമായ ഒരന്തരീക്ഷ

## പുസ്തകാഭിപ്രായം

# എങ്ങനെ പ്രസംഗിക്കണം?

**ജോസ് ചെമ്മൺ**

ഗ്രന്ഥകർത്താവ്: ഡോ. സാമുവൽ ചന്ദനപ്പള്ളി

പ്രസാധകർ: സീഡീസ് ഓറിയന്റൽ
ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ഹ്യുമൻ
റിസോഴ്സസ് ഡെവലപ്പ്മെന്റ്

വില: 15 രൂപാ

ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ 'എങ്ങനെ പ്രസംഗിക്കണം? എന്ന ഗ്രന്ഥം പിൻതലമുറയ്ക്കു കൈമാറിയ വരദാനമാണ്. ജനാധിപത്യ രാജ്യമായ ഭാരതത്തിൽ പ്രസംഗത്തിന്റെ പ്രസക്തി ഒഴിച്ചുനിർത്താനാവാത്തതാകയാൽ നാളെയുടെ വിധാതാക്കളായ വിദ്യാർത്ഥികൾക്ക് ഈ ഗ്രന്ഥം അനിവാര്യമാണ്. അനുഗ്രഹമാണ്. പ്രസംഗകലയുടെ എല്ലാ തന്ത്രങ്ങളും അതിൽ വിവരിച്ചിരിക്കുന്നു. നവയുഗഭാരതത്തിന്റെ കെട്ടുപണിയിൽ 'പ്രഭാഷണ രൂപമായ വാമൊഴി സാഹിത്യത്തിന് നിർണ്ണായക പങ്കുവഹിക്കാൻ കഴിയും എന്ന സത്യത്തെക്കുറിച്ചുള്ള അറിവാണ് ഈ ഗ്രന്ഥരചനയുടെ അനിവാര്യതയിലേക്ക് ഡോ. ചന്ദനപ്പള്ളിയെ നയിച്ചതെന്നു തോന്നുന്നു. ഗ്രന്ഥരചനയ്ക്കുപയോഗിച്ചിരിക്കുന്ന ഭാഷപോലും പ്രഭാഷകൻ കൂടിയായ ഗ്രന്ഥകാരന്റെ മനസിനേയും അംഗവിക്ഷേപങ്ങളേയും പ്രതിഫലിപ്പിക്കുന്നതാണ്. ഇടയ്ക്കുള്ള അനുഭവ കഥാവിവരണങ്ങളും പ്രശസ്തരായ പ്രഭാഷകരുടെ പ്രസംഗഭാഗങ്ങളും കൂടിയാകുമ്പോൾ ഉത്തമനായ ഒരു ഗുരുവിന്റെ മുഖത്തുനിന്നും വീണുകിട്ടുന്നതുപോലെ ലളിതവും സരളവുമായി വായനക്കാരനിൽ പ്രഭാഷണകലയുടെ അടവുകൾ പതിയുന്നു. താണതരം ചിന്തകളുടെ പ്രതിഫലനത്താൽ സ്വന്തം കാലഘട്ടത്തിലെ പ്രഹസന പ്രഭാഷണങ്ങളിൽ ഒരു പ്രസംഗ പരിശീലകൻ വീണുപോകാതിരിക്കാൻ അത് സഹായിക്കുന്നു. ഒരു പ്രസംഗകനെ ദുർഭൂതംപോലെ ബാധിച്ചേക്കാവുന്ന സഭാകമ്പത്തിന് മന്ത്രാക്ഷരം കുറിച്ച താമ്ര പാളിയായി പരിണമിക്കുന്നു എന്നതാണ് ഈ ഗ്രന്ഥത്തിന്റെ പ്രസക്തി.

പുസ്തകത്തിന്റെ ആദ്യ മൂന്നദ്ധ്യായങ്ങൾ പ്രഭാഷണ കലയുടെ അടിസ്ഥാന തത്വങ്ങളായ 'തിയറി' ആയിരിക്കാം. എന്നാൽ തുടർന്നുള്ള രണ്ടാം ഭാഗം വിഷയത്തിന്റെ ശാസ്ത്രീയവശത്തേയും പ്രായോഗികതയേയും ഒരുപോലെ കൈകാര്യം ചെയ്യുന്നു. ഔന്നത്യത്തിലേക്കുള്ള പടവുകൾ ഒന്നൊന്നായി കയറുന്നതിനിടയിൽ ഒരു വിദ്യാർത്ഥിക്ക് പുതിയ വഴികളിലേക്കുള്ള ഒരു വിരൽ ചൂണ്ടിയായോ, കൊടി അടയാളമായോ അത് നിലകൊള്ളുന്നു. പാണ്ഡിത്യത്തിന്റെ പ്രഹരമില്ലാത്ത ദീപ്തവും സരളവുമായ ഭാഷ ഗ്രന്ഥത്തിന്റെ സവിശേഷതയാണ്.

നിരന്തര ശിക്ഷണത്തിലൂടെയല്ലാതെ നേരം ഇരുണ്ടുവെളുക്കുന്നതിനിടെ ആർക്കും മഹാനാകുവാനോ പ്രഗത്ഭ പ്രഭാഷകനാകുവാനോ കഴിയുന്നില്ല. പ്രഭാഷണം പ്രസംഗകന്റെ ആത്മദർപ്പണമാണ്. ആശയങ്ങളെ ഋജുവായ മാർഗത്തിലൂടെ ശക്തിയായി ആവിഷ്കരിക്കുകയാണ് പ്രഭാഷകൻ ചെയ്യുന്നത്. പ്രഭാഷണത്തെ ഉജ്ജ്വലമാക്കാൻ നിതാന്ത പരിശ്രമം കൂടിയേ തീരൂ. എന്നാൽ എങ്ങനെ പരിശീലിക്കണം എന്നതാണ് പലരുടേയും മുന്നിൽ ഉയർന്നുവരുന്ന പ്രശ്നം. പ്രശ്നത്തിന് പരിഹാരം എന്താണെന്ന അറിവാണ് ഡോ. സാമുവൽ ചന്ദനപ്പള്ളി പകർന്നു തരുന്നത്. അത് അഭ്യാസകന്റെ ജീവിതത്തിന് മിഴിവും കരുത്തും പകരും എന്നതിൽ തർക്കമില്ല. ഒരനുഗൃഹീത പ്രഭാഷകനു മാത്രമേ സ്വാനുഭവത്തിലൂടെ അത്തരമൊരറിവ് പകർന്നു നൽകാനാവൂ. ഡോ. ചന്ദനപ്പള്ളി പ്രഭാഷകനാണ്. വേദിയിലെ

(ശേഷം 32–ാം പേജിൽ)

---

ത്തിൽ കേന്ദ്രീകൃതമായ ഒരു പദ്ധതിയിൽക്കൂടെ മാത്രമെ ഈ പദ്ധതി പൂർണ്ണവിജയത്തിൽ എത്തിച്ചേരുകയുള്ളു എന്ന എന്റെ സുചിന്തമായ അഭിപ്രായം കമ്മറ്റി അംഗങ്ങളുടെ മുമ്പാകെ ഞാൻ അവതരിപ്പിക്കുകയാണ്. കമ്പ്യൂട്ടർ മുതലായ സംവിധാനങ്ങൾ വരുകയും സഭയിൽ സമാധാനം പുനഃസ്ഥാപിതമാകുകയും ചെയ്യുമ്പോൾ ഈ ചുമതല കേന്ദ്രപദ്ധതിയാക്കുവാൻ ചുമതലപ്പെട്ടവർ ആലോചിച്ച് തീരുമാനമെടുക്കണമെന്ന് ഞാൻ ആവർത്തിച്ച് പ്രസ്താവിക്കുകയാണ്.

### മിഷ്യൻ പ്രവർത്തനം

ഈ മണ്ഡലത്തിൽ മലങ്കരസഭ വേണ്ടത്ര കാര്യങ്ങൾ ചെയ്യുന്നില്ലായെന്നും കേന്ദ്രബജററിൽ ഈ ഇനത്തിൽ വേണ്ട സ്ഥാനം നൽകുന്നില്ലായെന്നും പല വേദികളിലും കേൾക്കുവാനിടയായിട്ടുണ്ട്. ഇത് ശരിയായ ഒരു പോരായ്മയാണെന്നും ഒരു പരിധിവരെയെങ്കിലും അതിന് ഒരു തുടക്കം കുറിക്കേണ്ടതാണെന്നുമുള്ള ആശയത്തോടുകൂടി കാതോലിക്കാ ദിനപ്പിരിവിൽ ഈ ഇനത്തിൽ അഞ്ചുലക്ഷം രൂപാ ഇക്കൊല്ലം വകയിരുത്തിയിരിക്കുകയാണ്. കൂടാതെ **Spiritual Organisations**–നുള്ള ഗ്രാന്റ് കഴിഞ്ഞകൊല്ലം ചിലവഴിച്ച **(Provision Rs 56,000)** 16000 രൂപയ്ക്ക് പകരം ഒരു ലക്ഷം രൂപ വകയിരുത്തിയിരിക്കുകയാണ്.

(തുടരും)

# വാർത്തകളും കുറിപ്പുകളും

## മഹാരാഷ്ട്ര ദുരന്തം: സഭ 20 ലക്ഷം നല്കി

മഹാരാഷ്ട്ര ഭൂകമ്പ ദുരിതാശ്വാസ നിധിയിലേക്ക് മലങ്കര ഓർത്തഡോക്സ് സഭ ഇരുപതു ലക്ഷംരൂപകൂടി നല്കി. സഭയുടെ വിവിധ ഭദ്രാസനങ്ങളിൽനിന്ന് സ്വരൂപിച്ച തുക പ: കാതോലിക്കാബാവാ മലയാളമനോരമ ചീഫ് എഡിറ്റർ ശ്രീ. കെ. എം. മാത്യുവിനെ ഏല്പിച്ചു. സഭയുടെ പേരിൽ ഏതെങ്കിലും ഒരു സ്ഥാപനം അവിടെ ഈ തുകകൊണ്ട് ആരംഭിക്കുന്നതാണെന്ന് ടി തുക സ്വീകരിച്ചുകൊണ്ട് മി. കെ. എം. മാത്യു പറഞ്ഞു.

## സഭയ്ക്ക് 19 കോടിയുടെ ബജററ്

ആതുരസേവനം, ദുരിതാശ്വാസം എന്നിവയ്ക്ക് മുൻതൂക്കം നൽകുന്ന 19 കോടി രൂപയുടെ ബജററ് സഭാമാനേജിംഗ് കമ്മററി അംഗീകരിച്ചു. മാർച്ച് 23–ന് പഴയസെമിനാരിയിൽ കൂടിയ മാനേജിംഗ് കമ്മററി യോഗത്തിൽ പ: മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ അദ്ധ്യക്ഷത വഹിച്ചു. അസോസ്യേഷൻ സെക്രട്ടറി എം. ററി. പോൾ '94—'95–ലേക്കുള്ള ബജററ് അവതരിപ്പിച്ചു.

ഭവനനിർമ്മാണ സഹായപദ്ധതിക്ക് 19 ലക്ഷവും വിവാഹ സഹായപദ്ധതിക്ക് 19 ലക്ഷവും വിനിയോഗിക്കും. പരുമല സെമിനാരിയുടെ വികസനം (60 ലക്ഷം), വൈദികസെമിനാരി (15 ലക്ഷം, എം. ഡി. സെമിനാരി (25 ലക്ഷം), ദേവലോകം കാതോലിക്കേററ് അരമന (10 ലക്ഷം) എന്നിവയ്ക്ക് പ്രത്യേക തുകകൾ അനുവദിച്ചു. മിഷൻ പ്രവർത്തനത്തിനും ആത്മീയ സംഘടനാ പ്രവർത്തങ്ങൾക്കും 10 ലക്ഷം രൂപാ വകയിരുത്തി.

വിദ്യാഭ്യാസസ്ഥാപനങ്ങൾ, തൊഴിലവസരപദ്ധതികൾ, ആശുപത്രികൾ എന്നിവയ്ക്ക് തുകകൾ അനുവദിച്ചിട്ടുണ്ട്. മാനേജിംഗ്കമ്മററി നേരിട്ടു നിയന്ത്രിക്കുന്ന വകുപ്പുകൾക്ക് രണ്ടേകാൽകോടി രൂപാ നീക്കിവച്ചിട്ടുണ്ട്.

സഖറിയാസ് മാർ ദീവന്നാസ്യോസ്, ഗീവർഗീസ് മാർ ദീയസ്ക്കോറോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, തോമസ് മാർ അത്താനാസ്യോസ്, മാത്യൂസ് മാർ സേവേറിയോസ്, പൗലൂസ് മാർ പക്കോമിയോസ് എന്നീ മെത്രാപ്പോലീത്താമാരും യോഗത്തിൽ സംബന്ധിച്ചു.

മാനേജിംഗ്കമ്മററി ഇനി മെയ് 11–നു ചേരും.

## 18–ാം ചരമവാർഷികം



കോട്ടയം പഴയസെമിനാരി, കാതോലിക്കേററ് അരമന എന്നിവയുടെ മാനേജരായും, മലങ്കര സഭാമാസികയുടെ ചീഫ് എഡിററായും ദീർഘകാലം സേവന മനുഷ്ഠിച്ച റവ. ഫാ. ററി. സി. ജേക്കബ് തലക്കുളത്തിൻെറ (മാനേജരച്ചൻ) 18–ാമത് ചരമവാർഷികം 1994 ഏപ്രിൽ 14 വ്യാഴാഴ്ച തോമസ് മാർ അത്താനാസിയോസ്, സഖറിയാസ് മാർ അന്തോനിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെ കാർമ്മികത്വത്തിൽ ചീരംചിറ സെൻറ്മേരീസ് പള്ളിയിൽ ആചരിക്കുന്നു.

## പള്ളി കൂദാശ

സേലത്ത് പ: പരുമല തിരുമേനിയുടെ നാമത്തിൽ പുതുതായി പണികഴിപ്പിച്ചിട്ടുള്ള പള്ളിയുടെ കൂദാശ മാർച്ച് 12, 13 തീയതികളിൽ അഭി: സഖറിയാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. വികാരി ബ: ഐസക് റമ്പാച്ചൻെറ (പത്തനാപുരം) നേതൃത്വത്തിൽ 12–ാം തീയതി മെത്രാപ്പോലീത്തായിക്ക് സ്വീകരണം നൽകി.

## ഇൻഡോറിൽ

ഇൻഡോറിൽ കജ്റാന എന്ന സ്ഥലത്ത് പുതുതായി പണികഴിപ്പിച്ച സെ. മേരീസ് ഓർത്തഡോക്സ് ദേവാലയത്തിൻെറ കൂദാശ മാർച്ച് 19, 20 തീയതികളിൽ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. 20–ാംതീയതി വി: കുർബാനയെത്തുടർന്ന് വികാരി ഫാ. പി. ററി. തോമസിൻെറ നേതൃത്വത്തിൽസന്നിഹിതരായവർക്കെല്ലാം ലഞ്ചു സൽക്കാരം ഇടവക നൽകുകയുണ്ടായി.

## ഓതറപള്ളി

പുതുക്കി പണികഴിപ്പിച്ച ഓതറ സെൻറ് മേരീസ് പള്ളിയുടെ കൂദാശ മാർച്ച് 24, 25 തീയതികളിൽ പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും ഇടവക മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസ്യോസ് തിരുമേനിയുടെ സഹകരണത്തിലും നടന്നു. 24–ാംതീയതി അഭിവന്ദ്യ തിരുമേനിമാർക്ക് വികാരി ഫാ. ജേക്കബ് ചെറിയാൻെറ നേതൃത്വത്തിൽ ഇടവകക്കാർ സ്വീകരണംനൽകി. തുടർന്നു ചേർന്ന പൊതുസമ്മേളനത്തിൽ പ: ബാവാ ആദ്ധ്യക്ഷം വഹിച്ചു. പീലിപ്പോസ് മാർ ക്രിസോസ്ററം മെത്രാപ്പോലീത്ത സമ്മേളനം ഉത്ഘാടനം ചെയ്തു. (വാർത്ത 33–ാം പേജിൽ)

**അറിവിന്റെ അമൂല്യഖനി!**

# ദാർശനികന്റെ വിചാരലോകം

പുതിയൊരു മാനവികതയുടെ സന്ദേശവുമായ് ആഗോളതലത്തിൽ പ്രവർത്തിക്കുന്ന ഡോ: പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ദർശനങ്ങളെയും ഗ്രന്ഥങ്ങളെയും കുറിച്ചുള്ള പഠനങ്ങൾ ഈ ഗ്രന്ഥത്തിൽ സമാഹരിച്ചിരിക്കുന്നു. ഡോ. ഗ്രീഗോറിയോസിന്റെ വിചാരലോകത്തേയ്ക്ക് കടന്നുചെല്ലുവാൻ സഹായിക്കുന്നവയാണ് ഈ പഠനങ്ങൾ. മെത്രാപ്പോലീത്തായുടെ കർമ്മമണ്ഡലത്തിലെ ഒട്ടേറെ അവിസ്മരണീയ സംഭവങ്ങൾ ഈ ഗ്രന്ഥത്തിലൂടെ വായനക്കാരന് അനുഭവേദ്യമാകുന്നു.

സമാഹരണം: ജോയ്സ്, തോട്ടയ്ക്കാട്

ലേഖകർ: ഗുരു നിത്യചൈതന്യയതി, ഡോ. സുകുമാർ അഴീക്കോട്, ഡോ: കെ. എം. തരകൻ, ഡോ: സി. ജെ. റോയ്, ഡോ: എ. കെ. ദാമോദരൻ, പ്രൊഫ. കെ. രാമൻപിള്ള, റവ. ഡോ: കെ. എം. ജോർജ്, തുളസി കോട്ടുക്കൽ, എം. കുര്യൻ, ഫാ. കെ. എൻ. മാത്യുവൈദ്യൻ, റവ: സണ്ണി ജോർജ്, ഡോ. വി. മാത്യു കുര്യൻ, പ്രൊഫ. എബ്രഹാം കരിക്കം, പ്രൊഫ. പി. സി. ഏലിയാസ്, സിബി തരകൻ, വർഗീസ് ദാനിയേൽ, തോമസ് നീലാർമഠം.

അവതാരിക — പോൾ മണലിൽ

---

## അവതാരികയിൽനിന്ന്

''പൗലോസ് മാർ ഗ്രിഗോറിയോസിനെപ്പററിയുള്ള ധാരണകൾ തിരുത്തിക്കുറിക്കുവാൻ ഈ ഗ്രന്ഥം ഉപകരിക്കും. മാത്രമല്ല അദ്ദേഹത്തിന്റെ ചിന്തകളിലേക്ക് തുറന്ന മനസ്സോടെ കടന്നു ചെല്ലാനും ഈ ഗ്രന്ഥം സഹായകമാണ്...........ആമുഖം കൂടാതെ പഠിക്കുവാനുള്ളതാണ് പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ദർശനം. ആ വഴിക്കുള്ള അന്വേഷണത്തിന്റെ എളിയൊരു തുടക്കമാണീ ഗ്രന്ഥം''.

---

## നിത്യചൈതന്യയതിയുടെ ലേഖനത്തിൽനിന്ന്

''പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ഞാൻ ഏററവും ആദരിക്കുന്ന ഒരു മഹാനാണ്...........ഒരു കമ്മ്യൂണിസ്ററ് രാജ്യത്ത് (യു. എസ്. എസ്. ആർ) പോയി അവിടത്തെ പള്ളിയെയും സർക്കാരിനെയുംകൊണ്ട് ലോകസമാധാനത്തിനായി ചിന്തിപ്പിക്കുവാനും സംസാരിപ്പിക്കുവാനും ലോകജനതയെ വിളിച്ചുവരുത്തി ഇരുമ്പുമറ മാററി കാണിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞു. മാത്രമല്ല പഴയ കമ്മ്യൂണിസത്തിന്റെ മൂശയിൽതന്നെയിരുന്നു മൂത്ത ബ്രഷ്നേവിനെ ഏതാണ്ട് മാനസാന്തരപ്പെടുത്തുവാനും അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. അതിനു തൊട്ടു പിന്നാലെ വന്ന ഗോർബച്ചേവ് ഗ്ലാസ്നോസ്ററും പെരിസ്ട്രോയിക്കയുംകൊണ്ടു വന്നതിന്റെ പിന്നിൽ ഈ വിശുദ്ധനായ ആചാര്യന്റെ തെളിമയുള്ള ചിന്താശകലങ്ങൾ ഞാൻ കാണുന്നുണ്ട്''

കമ്പ്യൂട്ടറൈസ്ഡ് ടൈപ്പ്സെററിംഗ്, ഡമ്മി 1/8 സൈസ്, ചിത്രങ്ങൾ സഹിതം പൂർണ്ണമായും ഓഫ്സെററിൽ മനോഹരമായ അച്ചടി. 160-ൽപരം പേജുകൾ. വില 30 രൂപ. ഇപ്പോൾ 20% വിലക്കുറവിൽ ലഭിക്കുന്നു. കൂടാതെ പോസ്റേറജ് സൗജന്യവും. കോപ്പികൾ ലഭിക്കുവാൻ 24 രൂപാ മണിയോർഡർ ആയി ജോയ്സ് തോട്ടയ്ക്കാട്, കണ്ണൻതുരുത്തിൽ, പരിയാരം P. O. കോട്ടയം — 686021 എന്ന വിലാസത്തിൽ അയയ്ക്കുക.

## പരിശുദ്ധ പാമ്പാടി തിരുമേനി

(6–ാം പേജിൽനിന്നും തുടർച്ച)

ചെയ്തു എന്നതാണ് വേറൊന്ന്. അവരുടെ ചില കൂടിക്കാഴ്ചാവേളകളിൽ പഴയ കാര്യങ്ങളെക്കുറിച്ച് അയവിറക്കുന്നതിനിടയിൽ ഈ കഥ തിരുമേനിതന്നെ അപ്പൂപ്പനെ ഓർമ്മിപ്പിക്കുന്നതും ബാലനായിരുന്ന ഞാൻ കേട്ടിട്ടുണ്ട്". അത്രമാത്രം സ്നേഹത്തിലാണ് ഗുരുശിഷ്യന്മാർ കഴിഞ്ഞിരുന്നത്.

മരണത്തെ ഭയമില്ലാത്ത മനുഷ്യസ്നേഹി

മരണത്തെ അഭിമുഖീകരിക്കാൻ ദീർഘകാലം തിരുമേനി ഒരുങ്ങിയിരുന്നു. ജീവിച്ചിരുന്ന കാലത്തുതന്നെ കബറും കബർമുറിയും പണി കഴിപ്പിച്ച് ആ മുറിയിലിരുന്നുകൊണ്ടുതന്നെ ദീർഘമായ പ്രാർത്ഥനയും ഏകാന്ത ധ്യാനവും നടത്തിയിരുന്നു. തിരുമേനിയുടെ പ്രധാനപ്പെട്ട ധ്യാനവിഷയം 'മരണാനന്തരജീവിതം' എന്നുള്ളതായിരുന്നു. മരണം പലർക്കും ഭീതിജനകമായ ഒരു വസ്തുതയാണെങ്കിലും പരിശുദ്ധനായ തിരുമേനിയുടെ കണ്ണുകൾ ദർശിച്ചത് മരണത്തിന്റെ കെട്ടിക്കൂട്ടിയ തിരശീലയ്ക്കപ്പുറത്തുള്ള അവർണ്ണനീയമായ ദിവ്യപ്രകാശധോരണിയായിരുന്നു. വാർദ്ധക്യത്തിൽ വളരെയേറെ ആലസ്യവിധേയനായി അല്പം ഓർമ്മക്കുറവോടെ കഴിഞ്ഞുകൂടിയ വേളയിലും മരണത്തെപ്പററിയും മരണാനന്തരാവസ്ഥയെപ്പററിയും തിരുമേനി പ്രബോധനങ്ങൾ നൽകിക്കൊണ്ടിരുന്നു. 'മരണമുണ്ട് നിനക്കെന്നാൽ ഒരിക്കലും മറക്കൊല്ല'. മരണം, ന്യായവിധി, മോക്ഷം, നരകം ഈ നാലു കാര്യങ്ങൾ എപ്പോഴും ഓർക്കണമെന്ന് തിരുമേനി പറയുമായിരുന്നു. മരണം ആസ്വദിക്കാൻവേണ്ടി വളരെക്കാലം നോക്കിപ്പാർത്തുകൊണ്ടിരുന്ന ആ പുണ്യാത്മാവ് തന്റെ 80–ാം ജന്മദിനത്തിൽ 1965 ഏപ്രിൽ മാസം 5–ാം തീയതി രാത്രി 2–35–ന് ഇഹലോകവാസം വെടിഞ്ഞു. ഇമ്പങ്ങളുടെ പറുദീസയിലേക്കു പോയ ആ പരിശുദ്ധ പിതാവിന്റെ പ്രാർത്ഥന നമുക്ക് എപ്പോഴും കോട്ടയായിരിക്കട്ടെ.

★

## കരിയുന്ന മുകുളങ്ങൾ

(11–ാം പേജിൽനിന്നും തുടർച്ച)

പരി മാനസികോല്ലാസം നൽകുന്ന കാര്യവുമാണ്.

ഈ ലേഖനം ഉപസംഹരിക്കുന്നതിനു മുമ്പ് ചില ചോദ്യങ്ങൾ കൂടി വായനക്കാരുടെ മുമ്പാകെ വെയ്ക്കുന്നു.—ഉദ്യോഗവും ആർഭാടവും മാത്രമാണോ കുടുംബജീവിതം? പണ്ടത്തെ കുടുംബങ്ങൾക്കുണ്ടായിരുന്ന സമാധാനവും, സംതൃപ്തിയും ഇന്നത്തെ കുടുംബങ്ങൾക്കുണ്ടോ? ഈ പ്രശ്നത്തിൽ സഭയുടെ നിലപാടെന്താണ്? ഇതിനാവശ്യമായ ബോധവൽക്കരണത്തിന് എന്തെങ്കിലും സംവിധാനങ്ങളുണ്ടോ? തേജസുററ സൃഷ്ടിയെ സംരക്ഷിക്കുവാൻ ക്രിസ്ത്യാനിക്ക് കടമയില്ലേ?

—നാളെയുടെ വാഗ്ദാനങ്ങളെ,

ദൈവസാദൃശ്യത്തെ,

സൃഷ്ടിയുടെ മകുടത്തെ ദൈവനിറവിൽ സമിപിക്കുവാൻ മാനവരാശിക്ക് കടമയുണ്ട്.

—0—

## സംശയങ്ങൾ ചോദിക്കുക

(15–ാം പേജിൽനിന്നും തുടർച്ച)

രഹസ്യം റേറാർച്ചുലൈററുപോലെ ഉള്ളിലേക്ക് ആകുമ്പോൾ അനുതാപം ഉണ്ടാകയും നിന്റെ സോപ്പായാൽ എന്റെ മേൽ തളിക്കണമെ'' എന്നു പ്രാർത്ഥിക്കുകയും ചെയ്യും.

10. **P. M. George M.P**–യിൽ നിന്നയച്ചിരിക്കുന്ന 14 ചോദ്യങ്ങളിൽ ഭൂരിപക്ഷവും വേദപ്പുസ്തക ഭാഷ്യത്തിൽനിന്ന് ഉത്തരം കണ്ടുപിടിക്കാവുന്നവയാണ്. ഓരോ വാക്യത്തിന്റെയും അർത്ഥം ഈ പംക്തികളിൽകൂടി പഠിപ്പിക്കാൻ പ്രയാസം.

ചരിത്രപരമായ ചില ചോദ്യങ്ങൾ ഉള്ളവയും ഫാദർ വി. സി. ശമുവേലിന്റെ ചരിത്രഗ്രന്ഥങ്ങളിൽനിന്നു പഠിക്കാം. യാക്കോബായ–ഓർത്തഡോക്സ് സഭകൾ ഏകവിശ്വാസമാകയാൽ യോജിക്കണമെന്ന അദ്ദേഹത്തിന്റെ അഭിപ്രായം സ്വാഗതാർഹം. ★

## CONTROL OF AIDS: A CHRISTIAN APPROACH

(20–ാം പേജിൽനിന്നും തുടർച്ച)

endency among the Christians to oversimplify the commandments of God, to delink the routine life from the orderly disciplined Christian way based on teachings of God as mentioned in the Bible, The result is this catastrophic disease. AIDS and the resultant social and medical problems. The need of the hour, therefore is to re–affirm our faith in these values, spread them, and combat this dreaded disease on the moral ground.

Let us fight AIDS with Fear of God.

References:

(1) Genesis: 19. (2) ICMR Bulletin Vol. 22 (11–12): 1992 (3) Jeanette J. Rodrigues. AIDS – From awareness to nction – A popular biotecnology lecture organised by National Institute of Virology, PUNE. (4) Romans 8: 3; (5) Mathew 5: 27–29: (6) I Corinthians 5; 1–4: 8:15: (7) Galatians 5:19: (8) I Corinthians 7 : 3.

## 'എനിക്ക് മനസുണ്ട്, നീ ശുദ്ധമാക'

(21–ാം പേജിൽനിന്നും തുടർച്ച)

ബാലികാഗ്രാമിന്റെ വികസനത്തിന് അതിനോടുചേർന്നുള്ള 2 ഏക്കർ സ്ഥലവുംകൂടി ഉടനെ ആവശ്യമാകയാൽ അതിനുള്ള ഫണ്ട് സമ്മേളനത്തിൽവച്ചുതന്നെ ഉണ്ടാകുന്നത് നന്നായിരിക്കുമെന്ന് അദ്ധ്യക്ഷൻ അറിയിച്ചു.

മാർ തിയോഫിലോസ് മെത്രാപ്പോലീത്ത ഒരു സെന്റ് സ്ഥലത്തിനുള്ള 5000 രൂപ നൽകി ആ ഫണ്ട് ഉത്ഘാടനം ചെയ്തു. രണ്ടുലക്ഷത്തി ഇരുപതിനായിരം രൂപയുടെ വാഗ്ദാനം അപ്പോൾ തന്നെ ലഭിച്ചു. കെട്ടിടംപണിയുടെ പ്രാരംഭത്തിനായി മിസ്സിസ് ആനിപീറ്റർ അൻപതിനായിരം രൂപ നല്കി.

ഡോക്ടർ തോമസ്മാണി റിപ്പോർട്ട് അവതരിപ്പിച്ചു. പ്രൊഫ. കെ.സി. ജോർജ്, റവ. ജോൺസൺ ജോർജ് മിസ്റ്റർ അബ്ദുൾബായ് എന്നിവർ പ്രസംഗിച്ചു. ഫാ. കെ. ഐ. ഫിലിപ്പ് ഭാവി പ്രവർത്തനങ്ങൾ വിശദീകരിച്ചു.

ഫാദർ ജോസഫ് വെണ്ടറപ്പിള്ളി സ്വാഗതം ആശംസിച്ചു. ഫാദർ സി. വി. കുറിയാക്കോസ് കൃതജ്ഞത പറഞ്ഞു. മൂന്നു വയസ്സു മുതൽ ഏഴു വയസ്സുവരെയുള്ള കുട്ടികൾക്കാണ് പ്രവേശനം. പുതുപ്പാടി സെന്റ്പോൾസ് കോൺവെന്റിലെ സിസ്റ്റേഴ്സ് ആയിരിക്കും ഈ സ്ഥാപനത്തിന്റെ അനുദിന പ്രവർത്തനങ്ങളുടെ ഉത്തരവാദിത്വം വഹിക്കുന്നത്.

## പുസ്തകാഭിപ്രായം

(28–ാം പേജിൽനിന്നും തുടർച്ച)

സുഖാനുഭവങ്ങളിൽ മാത്രമല്ല; ജീവിതത്തിലും സ്വാനുഭവങ്ങളും വിഷയങ്ങളും കൂട്ടിയിണക്കി പ്രദാനം ചെയ്യുമ്പോൾ യാഥാർത്ഥ്യങ്ങളുടെ തെളിനീർ പ്രവാഹമാണ് അദ്ദേഹത്തിന്റെ പ്രസംഗം.

പ്രസംഗവേദിയിൽ അനുഷ്ഠിക്കേണ്ട ആചാരങ്ങളും പാലിക്കേണ്ട മര്യാദകളും ഒരു സ്വകാര്യ സംഭാഷണത്തിലെന്നവണ്ണം പ്രസ്തുത ഗ്രന്ഥത്തിലൂടെ അദ്ദേഹം നമുക്ക് പകർന്നുതരുന്നു. വരും തലമുറയ്ക്ക് കടന്നുകയറുവാനുള്ള ആയുധം നൽകുന്നു; ഒപ്പം എങ്ങനെ പ്രതിരോധം സൃഷ്ടിക്കണമെന്നും പറഞ്ഞുതരുന്നു. 'പ്രഭാഷണവേളയിലെ ആംഗികചേഷ്ടകൾ അർത്ഥവത്തായിരിക്കണം. ശിരസ്, മുഖം, കണ്ണ്, ചുണ്ട്, കൈകൾ ഇവയുടെ ചലനത്തിലൂടെ ഉദ്ദിഷ്ടാശയങ്ങൾ ശ്രോതാക്കൾക്ക് ബോധ്യപ്പെടണം. വെറുപ്പുണ്ടാക്കാൻ ഇടയാകരുത്. സ്വാഭാവികത കൈവരുത്തണം. കൃത്രിമത്വം പാടില്ല. ഒരു പ്രഭാഷകൻ ഒരേ സമയത്ത് രണ്ടു പ്രഭാഷണങ്ങളാണ് നടത്തുക ഒന്നു സദസ്യർ കേൾക്കുന്നത്. മറ്റൊന്ന് സദസ്യർ കാണുന്നത്......എവിടെ സ്വരമുയർത്തണം, എവിടെ താഴ്ത്തണം, എവിടെ ഏതു ഭാവം പ്രകടിപ്പിക്കണം, എവിടെ നിശിതമായ യുക്തി പ്രയോഗിക്കണം, എവിടെ അലങ്കാരങ്ങൾകൊണ്ടു ഭാഷയ്ക്കു കൊഴുപ്പുണ്ടാക്കണം, എവിടെ വാക്കുകൾ കവിതയിലെന്നപോലെ ഭാവവ്യഞ്ജകമാക്കണം' (എങ്ങനെ പ്രസംഗിക്കണം, പേജ് 53) എന്നൊക്കെ അദ്ദേഹം പറഞ്ഞുതരുന്നു. അതുപോലെ സഭാകമ്പത്തെ അതിജീവിക്കാനുള്ള പ്രതൗഷധവും അക്കമിട്ടു നൽകുന്നുണ്ട്. പ്രസംഗകന് നല്ല മുൻകരുതൽ വേണം. അതിനായി അനുഷ്ഠിക്കേണ്ട പത്തു കല്പനകളാണ് ഈ ഗ്രന്ഥം. ജീവിതത്തിന്റെ ശക്തി നിർണ്ണയിക്കുന്നതിൽ ഓരോ വ്യക്തിയുടേയും ഇച്ഛാശക്തി എങ്ങനെ വർത്തിക്കണമെന്ന് ഈ ഗ്രന്ഥം വിശദീകരിക്കുന്നു. 'എങ്ങനെ പ്രസംഗിക്കണം' എന്ന ഗ്രന്ഥനാമംതന്നെ അദ്ധ്യാപകൻ കൂടിയായ ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ ലക്ഷ്യത്തെ മറനീക്കി കാണിക്കുന്നു. പ്രസംഗത്തിന്റെ അനിവാര്യതയേയും പരിശീലനത്തിന്റെ ആവശ്യകതയേയും ഗ്രന്ഥത്തിൽ വിശദീകരിക്കുന്നുണ്ട്.

അവസാന അദ്ധ്യായം ഒരു ഉത്തേജക ഔഷധമാണ്. ചരിത്രത്തിലെ ചില സന്നിഗ്ദ്ധ മുഹൂർത്തങ്ങളിൽ ലോകം ചെവിക്കൊണ്ട മഹത്തായ പ്രഭാഷണങ്ങളുടെ തുണ്ടുകളാണ്. അത് വായനക്കാരനിലെ പ്രഭാഷകനെ തൊട്ടുണർത്തുന്നു. പ്രഭാഷണ കലയുടെ പ്രവേശകമാണ് ഈ ലഘുഗ്രന്ഥം. മലയാളത്തിനു ലഭിച്ച നിധിയാണ്. പ്രത്യേകിച്ച് പ്രഭാഷണകലയെ സ്നേഹിക്കുന്നവർക്ക് ഈ ഗ്രന്ഥം ഒരമൂല്യ നിധീതന്നെ. വ്യക്തിത്വവികാസത്തിന്റെ ഘട്ടങ്ങളിൽ, പ്രഭാഷകനാകുന്നതിനുള്ള ആദ്യപാഠം പഠിക്കാൻ.

0–0



# സൺഡേസ്കൂൾ വാർത്തകൾ

## 1. അനുമോദനങ്ങൾ:

സൺഡേസ്കൂൾ പത്താംക്ലാസും പന്ത്രണ്ടാം ക്ലാസും പാസ്സായ വിദ്യാർത്ഥികളെയും, അവരെ അതിലേക്ക് പ്രോത്സാഹിപ്പിച്ച് പരിശീലനം നൽകിയ അദ്ധ്യാപകരെയും രക്ഷകർത്താക്കളെയും ഹാർദ്ദമായി അനുമോദിക്കുന്നു. പരീക്ഷയ്ക്ക് പേരു രജിസ്റ്റർ ചെയ്തവരിൽ ഒരു ഗണ്യമായ വിഭാഗം വിദ്യാർത്ഥികൾ പരീക്ഷ എഴുതിയില്ല എന്നുള്ളത് ചുമതലപ്പെട്ടവർ ഗൗരവമായി കണക്കിലെടുക്കണം. ആ പ്രവണത ആവർത്തിക്കാതിരിപ്പാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

## 2. ഓ. വി. ബി. എസ്:

കുട്ടികളുടെ അവധിക്കാലം ദുരുപയോഗപ്പെടുത്താതെ പ്രയോജനകരമായും ഫലപ്രദമായും ചെലവിടാനുദ്ദേശിച്ചുകൊണ്ടുള്ള ഒരു പദ്ധതിയാണല്ലോ ഒ. വി. ബി. എസ്. പക്ഷേ ഇതു നടത്താത്ത ഇടവകകളാണ് നടത്തുന്നവയെക്കാൾ കൂടുതലുള്ളത്. വർഷംതോറും കൂടുതൽ ഇടവകകളിൽ ഇതു സംഘടിപ്പിക്കുന്നു എന്നത് പ്രോത്സാഹജനകംതന്നെ. നമ്മുടെ ഇടവകകളിൽ ഇല്ലാത്തതുനിമിത്തം സമീപത്തുള്ള പ്രൊട്ടസ്റ്റന്റു വി.ബി.എസ്. ക്ലാസ്സുകളിൽ പോകുന്ന കുട്ടികൾ വളരെയുണ്ട്. അവരെ കുററപ്പെടുത്തിയിട്ടു കാര്യമില്ല. കുട്ടികൾക്ക് വളരെയേറെ താല്പര്യവും സന്തോഷവുമുള്ള ഒന്നാണ്. ഒ. വി. ബി. എസ്. ഇതര സഭകളിലെ കുട്ടികളും അക്രൈസ്തവരായ കുട്ടികളും നമ്മുടെ ഒ. വി. ബി. എസ്സിൽ പങ്കെടുക്കാറുണ്ട്. ഒരു വർഷം സംബന്ധിച്ച കുട്ടികൾ അടുത്ത വർഷവും അതിനായി കാത്തിരിക്കുന്ന അനുഭവമാണുള്ളത്.

ഇടവകയുടെ ബജററിൽ ഒ. വി. ബി. എസ്. പരിപാടിക്കുകൂടി വകകൊള്ളിച്ച് അതിന്റെ പ്രവർത്തനം സംഘടിപ്പിക്കുന്നത് ഒരിക്കലും നിഷ്ഫലമാകുകയില്ല.

## 3. രണ്ടു പിരിവുകൾ:

ഈ വർഷം ആദ്യമായി നാം ആരംഭിച്ച ജീവകാരുണ്യദിനം എല്ലാ സൺഡേസ്കൂളുകളും യഥാസമയം കേന്ദ്രനിർദ്ദേശമനുസരിച്ച് നടത്തിയെന്നുള്ളതിൽ എല്ലാ പ്രവർത്തകരെയും അഭിനന്ദിക്കുന്നു. അന്നു ശേഖരിച്ച സ്തോത്രകാഴ്ച യഥാസമയം കേന്ദ്രഓഫീസിൽ അയച്ചിട്ടില്ലാത്ത സ്കൂളുകൾ ഇനിയും ഒട്ടും താമസം വരുത്താതെ അതു നിർവ്വഹിക്കണം.

കോട്ടയം ഭദ്രാസനത്തിലെ സൺഡേസ്കൂൾ കുട്ടികൾ കോളം വെട്ടി കാർഡ് പിരിവ് (മാർ ഗ്രീഗോറിയോസ് കാരുണ്യനിലയത്തിനുവേണ്ടി) നടത്തുവാൻ ഉത്സാഹിക്കുകയുണ്ടായി. ആ തുക കേന്ദ്രത്തിൽ അടച്ചിട്ടില്ലാത്തവർ എത്രയും വേഗത്തിൽ സൺഡേസ്കൂൾ ഇൻസ്പെക്ടേഴ്സുവഴി കേന്ദ്ര ഓഫീസിൽ എത്തിച്ചുതരണമെന്നും അറിയിക്കുന്നു.

മഹത്വമാർന്ന ഉയർപ്പുപെരുന്നാളിന്റെ ആശംസകൾ എല്ലാവർക്കും അറിയിക്കുന്നു.

കർത്തൃ ശുശ്രൂഷയിൽ

സൺഡേസ്കൂൾ ഓഫീസ്
കോട്ടയം,
17—3—'94.

യോശുവ അച്ചൻ.



സൺഡേസ്കൂൾ സഹപാഠ്യ മത്സരത്തിൽ **Central Zone**-ൽ വേദവാക്യത്തിന് ഒന്നാം സ്ഥാനം നേടിയ മാർ ഏലിയാ കത്തീഡ്രൽ സൺഡേസ്കൂൾ വിദ്യാർത്ഥിനി കുമാരി മേരി മാത്യു ശങ്കരത്തിൽ



സൺഡേസ്കൂൾ മത്സര പരീക്ഷയിൽ 5–ാം ക്ലാസിൽ ഒന്നാം സ്ഥാനം നേടിയ പ്രിയ സാറാ വർഗീസ് വള്ളമല, ചെങ്ങരൂർ.

## സൂസൻ ജോർജ്



ഓർത്തഡോക്സ് സൺഡേസ്കൂൾ അസോസിയേഷൻ, 1994-ൽ നടത്തിയ സൺഡേസ്കൂൾ മത്സര പരീക്ഷയിൽ 12-ാം ക്ലാസിൽ ഒന്നാം സ്ഥാനം പുനലൂർ വാളക്കോട് സെൻറ് ജോർജ് ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ വിദ്യാർത്ഥിനി സൂസൻ ജോർജ് കരസ്ഥമാക്കി. 12-ാം ക്ലാസിലെ ആദ്യത്തെ മത്സരപരീക്ഷയാണ് ഈ വർഷം നടന്നത്. ആദ്യമായി സൺഡേസ്കൂൾ അസോസിയേഷൻെറ ആഭിമുഖ്യത്തിൽ ഫാ. റ്റി. ജി. സഖറിയാ ഷഷ്ഠ്യബ്ദപൂർത്തി എഡഡോവ്മെൻറിൻെറ സമ്മാനം സൂസൻ ജോർജിനാണ് ലഭിക്കുക.

## ഡൽഹിയിൽ ഒരു ദേവാലയംകൂടെ

ഡൽഹിയിൽ 5-ാംമത്തെ ഓർത്തഡോക്സ് ദേവാലയത്തിന് ഫെ.20-ാം തീയതി ഞായറാഴ്ച വി. കുർബാനയ്ക്കുശേഷം അടിസ്ഥാനശില സ്ഥാപിച്ചു. 1986-ൽ പരിശുദ്ധ 'മാർ ബസേലിയോസി'ൻെറ നാമത്തിൽ സ്ഥാപിച്ച ഈ ഇടവകയ്ക്കുവേണ്ടി ഡൽഹി ഡവലപ്പ്മെൻറ് അതോറിററിയിൽനിന്ന് 5 ലക്ഷം രൂപാ കൊടുത്തു 'രോഹിണി' എന്ന സ്ഥലത്തു വാങ്ങിയ 400 **Sq. Mt.** സ്ഥലത്താണ് ഈ ദേവാലയം പണിയുന്നത്.

ഭദ്രാസന മെത്രാപ്പോലീത്താ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ്, അസി. മെത്രാപ്പോലീത്താ ഈയോബ് മാർ പീലക്സീനോസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിലും അനേക വൈദികരുടെയും 4000 ത്തോളം വരുന്ന സഭാവിശ്വാസികളുടെയും സാന്നിദ്ധ്യത്തിലാണ് ഈ ശിലാസ്ഥാപനം നടന്നത്.

തുടർന്നു ചേർന്ന പൊതുസമ്മേളനത്തിൽ ഗ്രീഗോറിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. മുൻ ഹോം മിനിസ്റ്റർ എം. എം. ജേക്കബ് മുഖ്യാതിഥിയായിരുന്നു. റോയി പോൾ ഐ. എ. എസ്., പീലക്സീനോസ് തിരുമേനി, ഫാ. പി. ജി. വർഗീസ്, ഫാ. എം. എസ്. സ്കറിയ, എം. ജി. ജോർജ് മുത്തൂററ് എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി. വികാരി റവ. ഫാ. പി. കെ. തോമസ് സ്വാഗതവും, സെക്രട്ടറി റ്റി. വി. ജോഷ്വാ കൃതജ്ഞതയും പറഞ്ഞു.

20 ലക്ഷം രൂപാ ചെലവു വരുന്ന ഈ ദേവാലയം 6 മാസങ്ങൾക്കകം പണിതു തീർക്കേണ്ടത് അവിടുത്തെ പ്രത്യേക സാഹചര്യത്തിൽ അത്യാവശ്യമായിരിക്കുന്നു, സാമ്പത്തികമായി വളരെ പിന്നോക്കം നിൽക്കുന്ന ഈ ഇടവകയെ എല്ലാ സഭാസ്നേഹികളും ഉദാരമായി സഹായിക്കണമെന്ന് ഇടവക വികാരി അഭ്യർത്ഥിക്കുന്നു. സംഭാവനകൾ ചെക്കോ ഡ്രാഫ്റ്റോ ആയി **'Mt. Tabor Orthodox Church Society'** എന്ന പേരിൽ വികാരി **Fr. P. K. Thomas, K. 32, Hanzkkar, New Delhi 110016** എന്ന വിലാസത്തിൽ അയച്ചുകൊടുക്കുക.

## ഒരു നിയമനം

മലങ്കര ഓർത്തഡോക്സ് സഭയുടെ കോളജിയററ് വിദ്യാഭ്യാസ സെക്രട്ടറി ആയും കോർപ്പറേററു കോളജുകളുടെ ഗവേർണിംഗ് ബോഡി സെക്രട്ടറി ആയും നിയമിതനായ പ്രൊഫ. വി. ഐ. ജോസഫ് 1994 മാർച്ച് 1-ാം തീയതി ചാർജ് എടുത്തിരിക്കുന്നു.

ചെങ്ങന്നൂർ പഴയിടത്ത് കുടുംബാംഗമായ ഇദ്ദേഹം കാതോലിക്കേററ് കോളജിൻെറ മുൻ പ്രിൻസിപ്പൽ ആയിരുന്നു. ഇപ്പോഴത്തെ സഭാ മാനേജിംഗ് കമ്മററി മെമ്പറും ആണ്.

## ഏകദിന സെമിനാർ

പ. ബാവായുടെ അദ്ധ്യക്ഷതയിൽ 1994 ഫെബ്രുവരി 1-ാം തീയതി കൂടിയ കോളജുകളുടെ ഗവേർണിംഗ് ബോഡ് തീരുമാനിച്ചതനുസരിച്ച്, കോർപ്പറേററു കോളജുകളിലെ പ്രിൻസിപ്പൽമാരും സീനിയർ അദ്ധ്യാപക അനദ്ധ്യാപകരെയും പങ്കെടുപ്പിച്ച് ഒരു ഏകദിന സെമിനാർ ദേവലോകം അരമന ആഡിറേറാറിയത്തിൽ 1994 മാർച്ച് 12-ാം തീയതി നടത്തുകയുണ്ടായി. പ്രസ്തുത യോഗത്തിൽ 'ക്രിസ്ത്യൻ സ്ഥാപനങ്ങളും അവയുടെ പ്രവർത്തനത്തിൻെറ പ്രാഗത്ഭ്യവവും' എന്ന വിഷയത്തെപ്പററി മദ്രാസ് ക്രിസ്ത്യൻ കോളജ് പ്രിൻസിപ്പൽ റവ. ഡോ. ഫ്രാൻസിസ് സൗന്ദരരാജ് ദീർഘമായ ഒരു പ്രഭാഷണം നടത്തി. അയാഷേയുടെ കേരളാ ചാപ്റ്റർ ഡയറക്ടർ പ്രൊഫ. ഓ. ഏ. ചെറിയാനും പ്രസംഗിക്കയുണ്ടായി.

കോർപ്പറേററ് കോളജു മാനേജർ അഭിവന്ദ്യ പീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ച പ്രസ്തുത യോഗം പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനി ഉത്ഘാടനം ചെയ്തു.

ഉച്ചയ്ക്കുശേഷം തുടർന്ന യോഗത്തിൽ മുൻ പ്രിൻസിപ്പൽമാരായ ഡോക്ടർ പോൾ സി. വർഗീസ്, ഡോ. റ്റി. ഏ. ജോർജ് എന്നിവരെ കൂടാതെ പ്രൊഫ. ഏലിയാസ്, പ്രൊഫ. റ്റി. റ്റി. ദാനിയേൽ, പ്രൊഫ. റ്റി. റ്റി. കുറിയാക്കോസ്, പ്രൊ. പി. കെ. ഏബ്രഹാം, പ്രൊഫ. റവ. പൗലോസ്, ഡോക്ടർ കെ. സി. ജോൺ, ഏ. കെ. തോമസ്, ഐസക്ക് പി. ഏബ്രഹാം തുടങ്ങിയവരും കലാലയങ്ങളിലെ അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും ഇന്നത്തെ പ്രവർത്തന പെരുമാററ ശൈലികളെ വിലയിരുത്തുകയു

ങ്ങായി. പ്രസ്തുത സമ്മേളനത്തിൽ നൂററിഇരുപതോളം ആളുകൾ പങ്കെടുത്തു. വരും വർഷങ്ങളിൽ കോളജുകളിലെ എല്ലാ ജീവനക്കാരെയും പങ്കെടുപ്പിച്ച് അവരുടെ തൊഴിലിനോടും സ്ഥാപനത്തോടും ഉള്ള പ്രതിബദ്ധത വർദ്ധിപ്പിക്കുന്നതിന് ഇതുപോലുള്ള യോഗങ്ങൾ സംഘടിപ്പിക്കുന്നതിനും തീരുമാനിക്കയുണ്ടായി.

## സെൻട്രൽ ഭദ്രാസന കൺവൻഷൻ

കോട്ടയം സെൻട്രൽ ഭദ്രാസനത്തിലെ പള്ളികളുടെ ആഭിമുഖ്യത്തിൽ കോട്ടയം മാർ ഏലിയാ കത്തീഡ്രൽ അങ്കണത്തിൽവച്ച് മാർച്ച് 7 മുതൽ 12 വരെ സുവിശേഷ പ്രസംഗങ്ങൾ നടന്നു. 7–ാം തീയതി പ: ബാവാ തിരുമേനി യോഗം ഉത്ഘാടനം ചെയ്തു. ഫാ. ററി. ജെ. ജോഷ്വാ പ്രസംഗിച്ചു. തുടർന്നുള്ള ദിവസങ്ങളിൽ സന്ധ്യാനമസ്കാരത്തെത്തുടർന്ന് ഫാ. ജോസഫ് ശമുവേൽ, പ്രൊ. എം. വൈ. യോഹന്നാൻ, ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, ഫാ. ഒ. തോമസ്, ഫാ. പി. കെ. ഗീവർഗീസ് എന്നിവർ പ്രസംഗിച്ചു. ഗാനശുശ്രൂഷയ്ക്ക് കോട്ടയം സെലസ്ററിയൽ സിംഗേഴ്സ് നേതൃത്വം നൽകി.

## വാർഷിക കോൺഫ്രൻസ്

യുവജനപ്രസ്ഥാനം വാർഷിക കോൺഫ്രൻസ് 1994 മെയ് 18–21 തീയതികളിൽ തുമ്പമൺ എം. ജി. ഹൈസ്കൂളിൽവച്ച് നടക്കും. തുമ്പമൺ ഭദ്രാസനമാണ് ആതിഥേയത്വം വഹിക്കുന്നത്.

പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയും മററ് അഭിവന്ദ്യ തിരുമേനിമാരും നേതൃത്വം നൽകും. നെഹമ്യാവ് 2:18 ''നാം എഴുന്നേററ് പണിയുക'' എന്നതാണ് മുഖ്യ ചിന്താവിഷയം. പ്രഗൽഭരായ വേദശാസ്ത്ര പണ്ഡിതന്മാരുടെ പ്രഭാഷണങ്ങൾ, സാഹിത്യസദസ്, അഭിരുചി ക്ലാസ്സുകൾ, പ്രൊഫ: പി. ഒ. ജോൺ മെമ്മോറിയൽ ക്വിസ് മൽസരം, വിനോദയാത്ര എന്നിവയുണ്ടാവും. രജിസ്ട്രേഷൻഫീസ് 50 രൂപാ. തൽസമയ രജിസ്ട്രേഷൻ ഇല്ല. യൂണിററ് സെക്രട്ടറിമാരുടെ പേരിൽ ലഭിക്കുന്ന രജിസ്ട്രേഷൻ ഫോറങ്ങൾ പൂരിപ്പിച്ച് നിശ്ചിത തീയതിക്കു മുമ്പെ അയച്ചുതരണം. അഭിവന്ദ്യ യൗസേബിയോസ് തിരുമേനിയുടെ ചുമതലയിൽ ഒരു കമ്മററി കോൺഫ്രൻസിന്റെ വിജയത്തിനായി പ്രവർത്തിക്കുന്നു.

## ലഹരിവിമുക്തി പ്രസ്ഥാനം

മദ്യത്തിന്റെയും, മയക്കുമരുന്നിന്റെയും, പുകവലിയുടെയും അനിയന്ത്രിതമായ വ്യാപാരം ഈ വിധം തുടരുകയാണെങ്കിൽ 2000–ാം ആണ്ടിൽ എല്ലാവർക്കും ആരോഗ്യം എന്ന നമ്മുടെ സുന്ദര സ്വപ്നം സാക്ഷാൽക്കരിക്കപ്പെടുമോ?

അതിനാൽ ലഹരിരഹിത സാമൂഹ്യ പ്രചരണത്തിലൂടെ ഒരു ക്ഷേമരാഷ്ട്രം സൃഷ്ടിക്കുകയെന്ന മഹത്തായ യജ്ഞത്തിൽ പങ്കുചേരുവാൻ താങ്കളെയും സ്നേഹപൂർവ്വം ക്ഷണിക്കുന്നു. ഒന്നു നില്ക്കൂ. അല്പസമയം കണ്ടെത്തു. സ്വല്പ ധനം മാററിവയ്ക്കു. കുറച്ചു ബുദ്ധി ഉപയോഗിച്ച് സ്വയം ലഹരിവിമുക്തി പ്രസ്ഥാനവുമായി സഹകരിക്കാൻ താല്പര്യമെങ്കിൽ ദയവായി ബന്ധപ്പെടുക. **Fr. Varghese George** തുണ്ടിൽ കിഴക്കെതെരുവ് പി. ഒ. കൊട്ടാരക്കര 691542.

**South Zonal Regional Director,**
**All Kerala Joint Christian Temperence Movemants.**

## പട്ടംകൊട

1994 മാർച്ച് 5–ാം തീയതി ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനി മീനടം കല്ലൂർ വറുഗീസ് വറുഗീസ് ശെമ്മാശ്ശന് പാമ്പാടി മാർ കുറിയാക്കോസ് ദയറാ ചാപ്പലിൽവച്ച് കശ്ശീശാ പട്ടം നല്കി.

## പൗരോഹിത്യ വാർഷികം

കാട്ടകമ്പാൽ മാർ ഇഗ്നാത്തിയോസ് ഓർത്ത ഡോക്സ് ഇടവകയുടെയും ഇടവക പട്ടക്കാരൻ പുലിക്കോട്ടിൽ സൈമൺ കത്തനാരുടെ പൗരോഹിത്യത്തിന്റെ 40–ാം വാർഷികവും ഷഷ്ട്യാബ്ദ പൂർത്തിയും ജനുവരി 23–ാം തീയതി ഞായറാഴ്ച പള്ളിയിൽവച്ച് കൊണ്ടാടി.

പൗലൂസ് മാർ മിലിത്തിയോസ്, സഖറിയാ മാർ അന്തോണിയോസ്, തെയോഫോറസ് റമ്പാച്ചൻ എന്നിവരുടെ കാർമ്മികത്വത്തിൽ വിശുദ്ധ മൂന്നിൻമേൽ കുർബ്ബാനയും അതിനുശേഷം സദ്യയും നടത്തി. തുടർന്ന് 5 മണിക്ക് കൂടിയ പൊതു സമ്മേളനം കൽദായ ബിഷപ്പ് മാർ അപ്രേ. മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യുകയും പൗലൂസ് മിലിത്തിയോസ് തിരുമേനി അദ്ധ്യക്ഷത വഹിക്കുകയും സഖറിയാ മാർ അന്തോണിയോസ് തിരുമേനി ഇടവകയുടെ പാരിതോഷികമായി സ്വർണ്ണ മോതിരം ബഹുമാനപ്പെട്ട വികാരിക്ക് സമ്മാനിക്കുകയും ചെയ്തു.

വെരി. റവ. തെയോഫോറസ് റമ്പാച്ചൻ വെ. റവ കെ. സി. ജോസഫ് കോർ എപ്പിസ്ക്കോപ്പ, വടക്കാഞ്ചേരി M. L. A. കെ. എസ്. നാരായണൻനമ്പൂതിരി, കാട്ടുകമ്പാൽ പഞ്ചായത്ത് പ്രസിഡണ്ട് കെ. എസ്. ജയ്ക്കബ്, പഴഞ്ഞി മുൻകോളജ് പ്രിൻസിപ്പൽ പ്രൊഫസർ കെ. എം. കുറിയാക്കോസ് എന്നിവർ ആശംസാപ്രസംഗം നടത്തി. ജോൺ പി. അബ്രഹാം സ്വാഗതവും ജോബ് സ്രായിൽ നന്ദിപ്രകടനവും നടത്തി.

## വി. നാട് തീർത്ഥയാത്രയും റോം സന്ദർശനവും

ഇന്ത്യാ എക്യുമിനിക്കൽ അസോസ്യേഷന്റെ ആഭിമുഖ്യത്തിൽ Panorient – Travels–ന്റെ നേതൃത്വത്തിലും ക്നാനായ സമുദായത്തിലെ പ്രമുഖ വൈദിക ശ്രേഷ്ഠന്മാരുടെ സഹകരണത്തിലും 1994 ജൂലൈ 9–ാം തീയതി വി. നാടുകളും റോമും സന്ദർശിക്കുന്നതിന് ഒരു തീർത്ഥയാത്ര ആരംഭിക്കുന്നു.

ജൂലൈ 9–ന് കൊച്ചിയിൽനിന്നു ബോംബെ വഴി കെയിറോയിൽ എത്തി അവിടുത്തെ പിരമിഡുകൾ, നൈൽനദി മുതലായവ കണ്ടശേഷം 11–ാം തീയതി ഡീലക്സ് കോച്ചിൽ സൂയസ് കനാൽവഴി യറുശലേമിൽ എത്തും. അവിടെ ഹോട്ടലിൽ താമസിച്ച് 12–ാം തീയതി വി: നാട്ടിലെ ബേതലഹേം, യോർദ്ദാൻ, നസ്രേത്ത്, ഗലീല, കാനാ മുതലായസ്ഥലങ്ങൾ സന്ദർശിക്കും. 15–ാം തീയതി റോമിൽ എത്തും. വത്തിക്കാനിൽ പ: മാർപാപ്പാ തിരുമേനിയെ സന്ദർശിക്കും. 17–ാം തീയതി ദുബായിൽ എത്തി ഒരുദിവസം താമസിക്കും. 18–ാം തീയതി മടങ്ങി നാട്ടിലെത്തും.

ഈ യാത്രയ്ക്ക് ഈജിപ്റ്റ്– ഇസ്രായേൽ– ഇറ്റലി മുതലായടത്തെ വിസാ എടുക്കുന്നതുൾപ്പെടെ ഉദ്ദേശം 55000 രൂപാ ചിലവാകും. പാസ്പോർട്ടിന് കുറഞ്ഞത് 9 മാസത്തെ വാലിഡിറ്റി ഉണ്ടായിരിക്കണം. പാസ്പോർട്ടില്ലാത്തവർക്കും പാസ്പോർട്ട് ഏർപ്പാടാക്കാൻ Panorient Travels–നെ സമീപിച്ചാൽ വേണ്ട ക്രമീകരണം ചെയ്യുന്നതാണ്.

വിശദവിവരങ്ങൾക്ക്:

1) മി: ജോർജ്തോമസ്,

Panorient–Travels P. Ltd. Y. M. C. A. ജംഗ്ഷൻ, ചിറ്റൂർറോഡ്– കൊച്ചി–11
(Phone: 354325 & 354206)

2) ജോസഫ് കുരുവിള,

Edessa Eng: Works,
Temple Road, Kottayam 1.
Phone: 62655.

## യാത്ര അയപ്പ് നല്കി

ബോംബെ; കല്യാൺ സെ: തോമസ് ഓർത്തഡോക്സ് പള്ളിവികാരിയായി കഴിഞ്ഞ 4 വർഷം സേവനമനുഷ്ഠിച്ച ഫാ. മാത്യു എബ്രഹാമിന് ഇടവകാംഗങ്ങൾ യാത്രഅയപ്പ് നല്കി. തദവസരത്തിൽ പുതുതായി ചാർജെടുത്ത ബ: കോശി അലക്സ് അച്ചനെ സ്വാഗതം ചെയ്യുകയും ചെയ്തു. ബ: അച്ചൻ സമുചിതമായ മറുപടി പറഞ്ഞു.

## മുടവൂർ മാർ ഡയനേഷ്യസ് ദയാലയം

മൂവാററുപുഴയ്ക്ക് സമീപം മുടവൂർ അന്ധവനിതാ പുനരധിവാസ കേന്ദ്രത്തോടനുബന്ധിച്ച് നിരാശ്രയരായ വൃദ്ധരെ താമസിപ്പിച്ച് ശുശ്രൂഷിക്കുന്നതിനായി പണിതീർത്തിട്ടുള്ള 'മാർ ഡയനേഷ്യസ് ദയാലയം' സഭാദിനമായ മാർച്ച് 20–ന് പരിശുദ്ധ ബസേലിയസ് മാർതോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ ഉത്ഘാടനം ചെയ്തു.

ശുശ്രൂഷിക്കുക എന്ന ക്രൈസ്തവധർമ്മം നിറവേററുന്നതിൽ മുടവൂർ കാതോലിക്കേററ് സെൻറർ, ബ്ലയിൻറ് റിഹാബിലിറേറഷൻസെൻറർ, ദയാലയം എന്നിവ നല്ല മാതൃക കാണിച്ചിരിക്കുകയാണെന്ന് ഉത്ഘാടന പ്രസംഗത്തിൽ പ: ബാവാ അഭിപ്രായപ്പെട്ടു.

ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, പൗലോസ് മാർ പക്കോമിയോസ് എപ്പിസ്ക്കോപ്പാ, പി. സി. തോമസ് എം. പി., ജോണി നെല്ലൂർ എം. എൽ. എ., ജില്ലാ കൗൺസിൽ പ്രസിഡണ്ട് മോളി എബ്രഹാം, മുൻസിപ്പൽ ചെയർമാൻ പി. എം. ഇസ്മായിൽ, വൈദികട്രസ്ററി ഫാ. മത്തായി നൂറനാൽ,

അൽമായ ട്രസ്ററി പി. സി. ഏബ്രഹാം, സെക്രട്ടറി എം. ററി. പോാം, പ്രൊഫ. പി. സി. ഏലിയാസ്, മാടപ്പറമ്പിൽ കുര്യാച്ചൻ എന്നിവർ പ്രസംഗിച്ചു. വട്ടശ്ശേരിൽ മാർ ഡയനേഷ്യസ് ട്രസ്ററ് സെക്രട്ടറി ഫാ. കെ. സി. സഖറിയാ കോറെപ്പിസ്കോപ്പാ സ്വാഗതവും, ട്രസ്ററ് അംഗം ഡോ. എൻ. എം. മത്തായി നെടുഞ്ചാലിൽ കൃതജ്ഞതയും പറഞ്ഞു.

മൂവാററുപുഴ ടി. ബി. ജംഗ്ഷനിൽ പി. സി. തോമസ് എം. പി. ജോണി നെല്ലൂർ എം. എൽ. എ, കണ്ടനാട് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ്, അങ്കമാലി ഭദ്രാസനസഹായ മെത്രാപ്പോലീത്താ പൗലോസ് മാർ പക്കോമിയോസ്, സഭാ മാനേജിംഗ്കമ്മററി അംഗങ്ങാം എന്നിവർ ചേർന്ന് പരിശുദ്ധ ബാവായെ സ്വീകരിച്ചു. അവിടെനിന്നും 101 കാറുകളുടെ അകമ്പടിയോടെ പ. ബാവായെ മുടവൂർ കാതോലിക്കേററ് സെൻററിലേക്ക് ആനയിച്ചു. പ. ബാവായുടെ അംശവടി ഏന്തി ഫാ. കെ. സി. സഖറിയാ കോറെപ്പിസ്കോപ്പാ വാഹനഘോഷയാത്രയ്ക്ക് നേതൃത്വം നൽകി. സമ്മേളനവേദിയിൽ ട്രസ്ററ് ട്രഷറാർ എൻ. എം. വറുഗീസ് നെടുഞ്ചാലിൽ പ. ബാവായ്ക്ക് ബൊക്കെ നൽകി സ്വീകരിച്ചു. ഫാ. മത്തായി ഇടയനാൽ നയിച്ച ഗായകസംഘവും മാർ ഡയനേഷ്യസ് ഹോം അന്തേവാസികളായ 17 അനാഥവനിതകളുടെ സംഘവും ഗാനങ്ങാം ആലപിച്ചു. ദയാലയത്തിൽ അന്തേവാസികളായി പ്രവേശിപ്പിച്ച വൃദ്ധരെ പ. ബാവാ ആശീർവദിച്ച് അനുഗ്രഹിച്ചു.

## സുവിശേഷ പ്രസംഗം ബോംബെയിൽ:

ബോംബെ: ചെമ്പൂർ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ മാർച്ച് 17 മുതൽ 20 വരെ സുവിശേഷ പ്രസംഗം നടന്നു. ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി ഉത്ഘാടനം ചെയ്താരംഭിച്ച യോഗങ്ങളിൽമലങ്കര സഭാമിഷനറി പോാം സിനിരാജ് മുഹമ്മദ് പ്രസംഗിച്ചു. 19—ാംതീയതി പകൽ നടന്ന ധ്യാനയോഗത്തിൽ ക്രിസ്റേറാഫോറസ് റമ്പാനും പോാം സിനിരാജും ധ്യാനം നയിച്ചു.

## യുവജനപ്രസ്ഥാനം—കേന്ദ്രകലാമൽസരങ്ങൾ

യുവജനപ്രസ്ഥാനത്തിന്റെ 1993–94–ലെ കേന്ദ്രകലാമൽസരങ്ങാം മേയ് 14–ന് രണ്ടു മേഖലകളിലായി നടക്കും. 10 മണി മുതൽ ചെങ്ങന്നൂർ ബഥേൽ അരമനയിലും, കുന്നംകുളം അയ്യംപറമ്പ് യൂത്ത് സെൻററിലുമായിട്ടാണ് മൽസരങ്ങാം നടക്കുക. മൽസര വിഷയങ്ങാം. (പ്രസംഗം, ഉപന്യാസം, കവിത, ചെറുകഥ, **Single song. Group song**, (സോപരണ സംഗീതം) പ്രസംഗം ഇവ അതതു വർഷത്തെ പ്രധാന ചിന്താവിഷയവുമായി ബന്ധപ്പെട്ടതും കവിതയും ചെറുകഥയും തൽസമയം നൽകുന്ന രൂപരേഖയനുസരിച്ചുമായിരിക്കും. ഭദ്രാസന സെക്രട്ടറി ഇടവകവികാരി എന്നിവരുടെ സാക്ഷിപത്രം സഹിതം ഭദ്രാസന തലവിജയികാം 9.30–ന് മുമ്പ് വന്നുചേരണം. തെക്കൻ ഭദ്രാസനങ്ങളിൽനിന്നുള്ളവർ ചെങ്ങന്നൂർ ബഥേൽ അരമനയിലും വടക്കൻ ഭദ്രാസനങ്ങളിൽ നിന്നുള്ളവർ അയ്യംപറമ്പ് യൂത്ത് സെൻററിലുമാണ് എത്തേണ്ടത്.

## വാർഷികവും കൺവൻഷനും നടന്നു

കൈപ്പട്ടൂർ സെൻറ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് പള്ളിയിലെ സുവിശേഷ സംഘത്തിന്റെ വാർഷികവും അതിനോടനുബന്ധിച്ചുള്ള കൺവൻഷനും ജനുവരി 19 മുതൽ 23 വരെ നടന്നു.

23—ാംതീയതി രാവിലെ ഡോ. മാത്യൂസ് മാർ സേവേറിയോസ് കുർബാനഅർപ്പിച്ചു. ഉച്ചയ്ക്ക് നടന്ന വാർഷികസമ്മേളനത്തിൽ വികാരി ഫാ. കെ. പി. ഗീവർഗീസ് കോടിയാട്ട് അദ്ധ്യക്ഷത വഹിച്ചു. മാർ സേവേറിയോസ് തിരുമേനി സമ്മേളനം ഉത്ഘാടനം ചെയ്തു. ഫാ. സി. ജി. മാത്യു സി. ജി. ഏബ്രഹാം, സി. ജി. ജോർജ്, ഫിലിപ്പ് ദാനിയേൽ, എന്നിവർ പ്രസംഗിച്ചു. ജനറൽ സെക്രട്ടറി പീററർ തയ്യിൽ പ്രവർത്തനറിപ്പോർട്ട് അവതരിപ്പിച്ചു. കെ. കെ. മാത്യു സ്വാഗതവും ബാബു പ്ളാന്തോട്ടം നന്ദിയും പറഞ്ഞു.



In Memory of the Late
Mathew Panakkulathu, Bombay

## യാക്കോബു കത്തനാർ നിര്യാതനായി

കഞ്ഞഴ: വയലപ്പള്ളിൽ പരേതനായ വി. റ്റി. സ്കറിയാ കത്തനാരുടെ പുത്രൻ ഫാ: വി. സി. ജേക്കബ് (77) മാർച്ച് 3-ാം തീയതി നിര്യാതനായി. ശവസംസ്കാരം മാർ ഈവാനിയോസ് തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും വന്ദ്യരായ പി. സി. യോഹന്നാൻ റമ്പാൻ, തെയോഫിലോസ് റമ്പാൻ, ഔഗേൻ റമ്പാൻ എന്നിവരുടെയും ഒട്ടനവധി വൈദികരുടെയും സഹകരണത്തിൽ കഞ്ഞഴപ്പള്ളി സെമിത്തേരിയിൽ പ്രത്യേകം തയ്യാർ ചെയ്തിരുന്ന കല്ലറയിൽ നടത്തി. ശുശ്രൂഷാമദ്ധ്യേ ഫാ. റ്റി. ജെ. ജോഷ്വാ പ്രസംഗിച്ചു.

1948-ൽ പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായിൽനിന്നും കശ്ശീശാപ്പട്ടം സ്വീകരിച്ച ബ: അച്ചൻ കടശ്ശനാട്, നരിയാപുരം, കഞ്ഞഴ, ചേറോടം, കോത്തല, കുന്നുകുഴി, ആനിക്കാട്, തേക്കടി, കരുണാപുരം, കൂട്ടിക്കൽ, പാറത്തോട് എന്നീ ഇടവകകളിൽ വികാരിയായും സൗത്ത് പാമ്പാടി, നെടുമാവ് എന്നീ ഇടവകകളിൽ സഹപട്ടക്കാരനായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

കന്തീലാ ശുശ്രൂഷയ്ക്ക് വേണ്ട ഒരുക്കങ്ങൾ ചെയ്യുന്നതിനിടയിൽ അനേകം പട്ടക്കാരുടെയും, ബന്ധുമിത്രാദികളുടെയും സാന്നിദ്ധ്യത്തിലാണ് ബ: അച്ചന്റെ അന്ത്യം സംഭവിച്ചത്.

വിലാപയാത്രയിലും, ശവസംസ്കാര ശുശ്രൂഷയിലും നാനാജാതി മതസ്ഥരായ ഒരു വലിയ ജനാവലി സംബന്ധിച്ചിരുന്നു.



## കുടുംബ പുസ്തകമേള

തിരുവല്ലാ ക്രൈസ്തവ സാഹിത്യസമിതി 1994 മെയ് 2-7വരെ ക്രമീകരിക്കുന്ന കുടുംബ പുസ്തക മേളയിൽ 10% മുതൽ 50%വരെ വിവിധ നിരക്കിൽ ഡിസ്കൗണ്ട്, ഇംഗ്ലീഷിലും മലയാളത്തിലും ഉള്ള എല്ലാ പുസ്തകങ്ങൾക്കും ലഭിക്കുന്നതാണ്. കുടുംബജീവിതത്തിനു മാർഗ്ഗനിർദ്ദേശം നല്കുന്ന ആത്മീയ ഗ്രന്ഥങ്ങൾ, എല്ലാ പ്രായക്കാർക്കും തങ്ങളുടെ അഭിരുചിക്കിണങ്ങിയ പുസ്തകങ്ങൾ, ഇഷ്ടാനുസരണം തെരഞ്ഞെടുക്കുവാനുള്ള അവസരമാണ് കുടുംബ പുസ്തകമേള.

തിരുവല്ലായിലെ ക്രൈസ്തവ സാഹിത്യ സമിതിയുടെ ബുക്കുഷോപ്പിന്റെ പേര് സി. എസ്. എസ്. ബുക്കുഷോപ്പ് എന്നാക്കിയതു ശ്രദ്ധിക്കുക. എല്ലാ പ്രധാന ക്രൈസ്തവ പ്രസാധകരുടെയും പുസ്തകങ്ങൾ സി. എസ്. എസ്. ബുക്കുഷോപ്പിൽ എപ്പോഴും സ്റ്റോക്കുണ്ടായിരിക്കും.

മാനേജർ, സി. എസ്. എസ്. ബുക്കുഷോപ്പ്,
കുരിശുകവല, തിരുവല്ല - 689101.
(ഫോൺ 21389).

## സുവിശേഷ പരിശീലന ക്ലാസുകൾ

മാവേലിക്കര സെന്റ് പോൾസ് മിഷൻസെന്ററിൽ വെക്കേഷൻ ബൈബിൾ ക്ലാസ്സുകൾ 1994 മെയ് 15 മുതൽ 29 വരെ നടത്തുന്നു. വി. വേദപുസ്തകം, ദൈവശാസ്ത്രം, സുവിശേഷദൗത്യം, സഭാചരിത്രം, മനഃശാസ്ത്രം തുടങ്ങിയ വിഷയങ്ങളിൽ ക്ലാസ്സുകളും, പ്രസംഗപരിശീലനം, ഗാനപരിശീലനം എന്നിവയും ഉണ്ടായിരിക്കും.

യുവാക്കൾക്കും യുവതികൾക്കും പ്രത്യേക താമസ സൗകര്യങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്. കോൺഫറൻസ് ഫീസ് 200 രൂപാ. സാമ്പത്തിക ബുദ്ധിമുട്ടുള്ളവർ വികാരിയുടെ ശുപാർശകത്തുമായി വന്നാൽ 150 രൂപാ നല്കിയാൽ മതി. ക്ലാസ്സിൽ സംബന്ധിക്കുവാൻ ആഗ്രഹിക്കുന്നവർ മെയ്മാസം 10-നകം സെ. പോൾസ് മിഷൻ സെന്റർ, മാവേലിക്കര-690103 എന്ന വിലാസത്തിൽ പേര് രജിസ്റ്റർ ചെയ്യേണ്ടതാണ്.

- o -

Licence No. 475. 11th APRIL 1946. Registered No. KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM – 686 038



In Memory of the Late
**MATHEW PUNAKKULATHU,**
**BOMBAY**

Printed and published by Rev. Fr. T. G. Zacharia For Orthodox Viswasa Paripalana Samathy, Kottayam at the Catholicate Press, Kottayam-38 Chief Editor Rev. Dr. Jacob Kurian